THE
CHURCH WEEKLY

Vol. VII | SUNDAY 28th JUNE 1953 | PRICE 2 ANNAS PER COPY | NO.25

# OPPORTUNITY IS KNOCKING AT THE DOOR

(Father Laurence S. Jackson, M. A., L. Th.)

II

I have heard this story from the present Bishop of Madras. An influential Muslim in one of the Mediterranean countries, became a Christian and received baptism. Even as a member of Islam he had been noble and wise and good, and these qualities became intensified in his new religion. Conspicuous in his Arab robes, he was an outstanding figure among his countrymen. One day he was asked: "Was Jesus like you?". In his humility, he was about to deny the comparison, but he paused before replying. For it had suddenly occurred to him that if Christianity were true, then he must be exemplifying in his own life, those traits of character for which his Master was renowned. So he replied quietly to this effect: "If Jesus Christ is living within me then those with whom I come in contact, should behold his manifestation of himself through me in habit and conduct and character every hour of my life."

I believe this old church can produce men like this, who have looked the Master in the face, and received his grace through prayer and the sacraments.

And this ancient church is privileged, for she is historic, linked to S. Thomas and the first Christian era, and thus to Christ, God the Word, and so the possessor of that Faith once for all delivered to the Saints. The Church dispenses the Holy Mysteries those Seven Sacraments which are meant to supply her children with the Grace of the Holy Spirit at every stage of their lives, and seven is the perfect number which denotes completeness. The greatest Sacrament is the Holy Qurbana, whereby the faithful, if they choose can receive the Incarnate Life of the Son of God. Then she is the Guardian of the revealed written Word of God, the Message of Life proclaimed by prophets, apostles and evangelists. as also of the Traditions handed down from primitive times. All these helps are available to enable her to bring the "other" sheep within the Good Shepherd's fold. But so many of our own people have little knowledge of their own heritage.

What we need are more priests and workers willing to leave home and family and die among the people to whom they preach the good news.

In my heart of hearts, I feel that there should be some simplification of our long services. Children who are babes in Christ need milk, not strong meat. Also there must be more teaching which can be digested by the hearers, like the little Book of the Seer in the Apocalypse. For only when the doctrines of the church have been assimilated, can they be re-produced with benefit for others.

The machinery of our church is cumbrous and antiquated. For example a young boy was taken sick. He was a faithful member of the Church, and he was about to die. He wanted his viaticum, the "food for the way", and requested that a priest might bring to him the Blessed Sacrament. There were however, so many arrangements to be made, that by the time the priest had left the church with the *Sanctissimum*, the lad had departed to his Maker. He entered the "nearer presence" without the sustenance of the divine food. If the Blessed Sacrament had been reserved at the Altar, the boy could have been communicated at once.

On another occasion the young child of a somewhat unlearned catechist died in hospital without baptism, though four priests of our church were within call. This need not have happened, and if the father had been properly instructed in the faith it would not have happened. I know there are short forms for Holy Baptism, for I have translated them from the Latin. But in any case the child could have received the Baptism of Water. All that was necessary, at any rate, according to western teaching, was for some person, it matters not whom, to take water and pour it three times over the head of the child, with the words: "N........; I BAPTIZE THEE IN THE NAME OF THE FATHER AND OF THE SON AND OF THE HOLY GHOST. AMEN." The extraordinary thing was that people did not seem to be unduly worried at the lack of the baptism of this little child, though there exists all sorts of elaborate theories as to the nature of the child's condition after death. Thank God that our Father in heaven is merciful, loving and kind, and greater than any man-made theory put forth by his servants. We can leave his creation safely in his hands.

There are many of our children who live outside the land of Malankara, and I think our church should make use of this dispersion

to promote a wider fellowship. We are there so dependent upon other Christian bodies, and mainly upon the world-wide Anglican Communion for the facilities of worship. And Ecclesia Anglicana is so generous, in her accomodation. We cannot establish churches in all parts of the world, even for our own people, nor do I think we should attempt missionary work where the field is adequately covered, and thereby create further division. Instead we should seek some form of co-operation. It is a fact that the Anglican and Greek communions work together, though there is no actual intercommunion. They care for each other's children in exile, and in my Anglican days I had privileged association in this labour. But who cares for our children? Very often it is the same Anglican church, my mother who dared for me even though I had left her, when I was in England, on holiday in 1951, and would have buried me with the full rites of the Church, if I had died in "exile" in my own country.

The Syrian Church should have liason with a world-wide communion, so that our children may receive ministrations wherever they may be. We should not forget that our recent independence has made of us a remnant of a remnant. Actually we can claim to have no communion with any religious body but ourselves. So that it happens that outside India church privileges are rarely available for members of the Syrian Orthodox Church. But they could be if our church was associated in fellowship with some part of the ONE, HOLY, CATHOLIC AND APOSTOLIC CHURCH outside the borders of our own country. I do not know exactly what the present position of the Armenian, Coptic and Ethiopic Churches is towards us since the church has claimed to be the independent Church of Malankara, but these cannot help us a great deal. But if like the Church of England which is in full communion with the Old Catholic Church of the continent of Europe, we had even "economic" relations with another Catholic-orthodox body, then there would be no difficulty. In such a way we should gain greater strength and stability, and we, as a church would be enabled to fulfil more adequately that exhortation and bidding of the Risen Master. He has told the living-members of his sacred Body to go into all the world, to preach and to baptize the nations, thus making them sharers and co-operators with himself. It is only by human effort, thus inspired, that Christ's kingdom can come and his will be done in earth as it is in heaven.

---

# ഒരു നൂതനോദ്യമം

(വിവർത്തകൻ പി. റ്റി. ഏബ്രഹാം—പുരയ്ക്കൽ)

(പൗരതനായ ശ്രീ എം. എം. വർക്കിയവർകൾ ചെയ്ത ഒരു ഇംഗ്ലീഷ് പ്രഭാഷണത്തിന്റെ തർജ്ജമ)

ഒരു പുതിയ കൊല്ലവർഷം തുടങ്ങുന്ന ഈ സമയത്ത് എന്റെ മനസ്സിൽ കൂടി കടന്നുപോകുന്ന ചില ചിന്തകൾ നിങ്ങളെ അറിയിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു.

നമ്മുടെ ജീവിതത്തിൽ ഇങ്ങനെ അടിക്കടി നവനവങ്ങളായ ആരംഭങ്ങൾ ഉള്ളത് ദൈവത്തിന്റെ കരുണാപൂർണ്ണവും അത്ഭുതകരവുമായ ക്രമീകരണം മൂലമത്രെ. ഓരോ ദിവസവും ഓരോ പുതിയ ആരംഭത്തിനുള്ള അവസരം നമുക്കു കിട്ടുന്നു. പകൽ ചെയ്ത അബദ്ധങ്ങൾകൊണ്ടു തളർന്നവരായും പാപങ്ങളും ലജ്ജാകരങ്ങളുമായ കർമ്മങ്ങളുംകൊണ്ടു പങ്കിലരായും പരാജയങ്ങൾകൊണ്ടു നിരുത്സാഹരായും സംഘട്ടങ്ങൾകൊണ്ടു കർക്കശമാനസന്മാരായും നാം ഓരോ രാത്രിയും കിടക്കയെ സമീപിക്കുന്നു. എന്നാൽ, പിറ്റേദിവസം രാവിലെ, ഒരു പുതിയ സൂര്യനെ അഭിവാദനം ചെയ്തുകൊണ്ട്, പുതിയ ആശകൾ നിറഞ്ഞ ഹൃദയത്തോടുകൂടി, ജീവിതത്തെ നാം പിന്നെയും സ്വാഗതം ചെയ്യുന്നു. ആർദ്രവാനായ ദൈവം നമുക്കു നൽകിയിട്ടുള്ള പല അനുഗ്രഹങ്ങളിൽ ഒന്നാണ് ഈ അത്ഭുതകരമായ അനുഭവം.

ഇതുപോലെതന്നെ ഓരോ ആഴ്ചയിലും ഓരോ മാസത്തിലും പുതിയ ആരംഭങ്ങൾക്കുള്ള അവസരം ലഭിക്കുന്നു. സഭാസംബന്ധമായ പല സജ്ജീകരണങ്ങളും ആണ്ടുകണക്കിൽ ചെയ്യപ്പെടുന്നതിനാൽ അദ്ധ്യാപകാദ്ധ്യേതാക്കളായ നമുക്ക് ഒരു പുതിയ പാഠ്യവർഷം നൂതനോദ്യമങ്ങൾക്കുള്ള ഒരവസരമത്രെ. പുതിയ ക്ലാസ്സിനോടും പുസ്തകങ്ങളോടും ഒപ്പം പ്രയത്നങ്ങൾക്കും പ്രശസ്തിക്കും ഉള്ള പുതിയ അവസരവും ലഭിക്കുന്നു. ഇങ്ങനെ, നവവത്സരാരംഭം നമ്മുടെ ജീവിത പഞ്ചാംഗത്തിലെ സർവ്വപ്രധാനമായ ഒരു വേളയാണ്. അതു നമുക്കു പ്രയോജനകമായിത്തീരാതെ കടന്നുപോകരുത്.

ഭൂതകാലം മറന്ന്, പുതുവർഷത്തിൽ ഒരു പുതിയ ജീവിതം ആരംഭിക്കുന്നതിനു നമുക്കെല്ലാം ആഗ്രഹമുണ്ടെങ്കിലും പല കാരണങ്ങളാൽ മിക്കവർക്കും ഇക്കാര്യം അസാദ്ധ്യമായി തോന്നുന്നു. പ്രധാനമായി രണ്ടു പ്രതിബന്ധങ്ങളുള്ളതു ചൂണ്ടിക്കാണിക്കണമെന്നു ഞാൻ കരുതുന്നു.

ഒന്നാമതായി, നമ്മുടെ ആരംഭം വാസ്തവത്തിൽ പുതുതാണെന്നു വിശ്വസിക്കുവാൻ നമുക്കു പ്രയാസം തോന്നുന്നു. കഴിഞ്ഞകാലത്തും നാം പല സംഗതികളും പുതുതായി ആരംഭിച്ചെന്ന് ആദ്യം വിചാരിച്ചെങ്കിലും കാലക്രമേണ അവയൊന്നും അത്ര പുതുതല്ല എന്നു നാം കണ്ടിട്ടുള്ളതുകൊണ്ട് ഇപ്പോഴത്തെ നമ്മുടെ ആരംഭവും പുതുതായിരിക്കുമെന്നു വിശ്വസിക്കുന്നതെളുപ്പമല്ല. അനേകം നവവത്സരങ്ങൾ വരികയും പോകുകയും ചെയ്തിരിക്കുന്നു. അവയിലെല്ലാം നാം പുതിയ പല നിശ്ചയങ്ങൾ ചെയ്യുകയും, പുതുതായി പല കാര്യങ്ങളും ആരംഭിക്കുന്നതിനു ശ്രമിക്കുകയും ചെയ്തിട്ടുണ്ടെങ്കിലും കുറച്ചു നാൾക്കുള്ളിൽ അവയൊന്നും പുതിയതൊന്നുമല്ല പഴയതു തന്നെയെന്നു നമുക്കു തോന്നി. പാപപങ്കിലവും, ലജ്ജാവഹവും വേദനാജനകവുമായ അതേ അനുഭവങ്ങൾ—പരാജയങ്ങൾ—നമുക്കുണ്ടാകുന്നു. ഇതുകൊണ്ട് ഒരു പുതിയ ആരംഭത്തിന്റെ പ്രതീതി നമുക്കു കിട്ടാൻ പ്രയാസമാണ്.

ഇനിയും ഉള്ള ഒരു പ്രയാസം, നാം കാണിച്ചുപോയിട്ടുള്ള പരമാബദ്ധങ്ങളുടെയും വരുത്തിക്കൂട്ടിയിട്ടുള്ള നാശങ്ങളുടെയും ഭവിഷ്യൽഫലങ്ങൾ നമ്മെ പിന്തുടർന്ന് നമ്മുടെ പുനരാരംഭങ്ങളെല്ലാം നിഷ്ഫലവും നിരർത്ഥകവുമാക്കിത്തീർക്കുകയില്ലെന്നു വിശ്വസിക്കുവാൻ നമുക്കു സാധിക്കുന്നില്ല. ഒരു പുതിയ ആരംഭം സാദ്ധ്യമാണ്; പക്ഷെ നാം ദുർവ്വിനിയോഗപ്പെടുത്തിക്കളഞ്ഞ വർഷങ്ങളും, നശിപ്പിച്ച ആരോഗ്യവും, നഷ്ടപ്പെടുത്തിക്കളഞ്ഞ സ്വഭാവഗുണങ്ങളും നമുക്കു തിരിച്ചെടുക്കുവാൻ സാധിക്കുമോ? നാം ചെയ്തുപോയ കർമ്മങ്ങളുടെ ദുരന്തഫലങ്ങൾ നിർമ്മാർജ്ജനം

ചെയ്യുവാൻ സാധിക്കുമോ? ഇല്ലെങ്കിൽ, പുതിയ ആരംഭം കൊണ്ടെന്തു പ്രയോജനം? നമ്മുടെ ഭൂതകാലം നമ്മെ പുറകോട്ടു വലിക്കുന്നു. നമുക്കു് ഒരു പുതിയ ആരംഭവും സാദ്ധ്യമല്ല തന്നെ!

ഇത്തരം വിചാരങ്ങൾ കൊണ്ടു നാം ആകുലരാകുമ്പോൾ ഒരു കാര്യം ഓർക്കുന്നതു നല്ലതാണു്, അതായതു് മിശിഹാ തമ്പുരാനിൽ കൂടെ ദൈവം നൽകുന്ന ജീവൻ നാം പ്രകൃതിയിൽ കാണുന്ന സാധാരണ ജീവനല്ല; തൻെറ സ്വന്തം ജീവനാണു്. ഇതു ദുർഗ്രഹമായ ഒരു രഹസ്യം ആണു്. പക്ഷേ ഇതില്ലാതെ ക്രൈസ്തവത്വം ഇല്ല. കഴിഞ്ഞ കുറെ വർഷങ്ങളായി ക്രിസ്തുമതത്തിലെ ഉല്പതിഷ്ണുവിഭാഗങ്ങൾ, ശാസ്ത്രരീത്യാ പരീക്ഷണം ചെയ്യപ്പെടാവുന്ന വസ്തുതകളിലും അനുഭവങ്ങളിലും ക്രിസ്തീയജീവിതത്തിൻെറ അടിസ്ഥാനം കാണുവാൻ ശ്രമിക്കുന്നുണ്ടു്. തൽഫലമായി ചെറുപ്പക്കാരുടെ മേൽ സഭയുടെ പിടി വളരെ അയഞ്ഞുപോയിട്ടുണ്ടു്. കാർനെഗിസിംസൻെറ "ക്രിസ്തുവിൻെറ പരമാർത്ഥങ്ങൾ" എന്ന വിശിഷ്ടഗ്രന്ഥത്തിൽ പോലും 'ക്രിസ്ത്യാനി' എന്നുള്ളതിൻെറ നിർവചനം ഇപ്രകാരമാണു്:—"പരിശുദ്ധാത്മാവു മൂലമായി തൻെറ ബുദ്ധിക്കും അന്തഃകരണത്തിനും "വിഷയീഭവിക്കുന്ന ക്രിസ്തീയസത്യങ്ങൾക്കനുസൃതമായി ജീവിക്കുന്നവൻ" ഈ നിർവചനം ഒരു തരത്തിൽ വളരെ നന്നായിരിക്കുന്നു, പ്രയോജനകരവുമാണു്. പക്ഷേ അതു ക്രിസ്തീയജീവിതത്തിൻെറ മർമ്മത്തെ സ്പർശിക്കുന്നില്ല. കാരണം ക്രിസ്തീയജീവിതത്തിൻെറ കാതലായ തത്വം അതു പ്രകൃതിക്കതീതമായ ഒന്നാണെന്നുള്ളതാണു്; ക്രിസ്തുവിൻെറ സ്വന്തം ജീവൻ ഉണ്ടെന്നുള്ളതാണു്. ആകെക്കൂടി ആലോചിക്കുമ്പോൾ, ക്രിസ്തുവിൻെറ ജീവൻ ആരിലുണ്ടോ അവനാണു ക്രിസ്ത്യാനി. ജീവിതത്തിലെ ഓരോ പ്രശ്നങ്ങൾക്കും നാം നൽകുന്ന പ്രത്യുത്തരമോ, നമ്മുടെ ഉദ്ദേശങ്ങളോ അല്ല നമ്മെ ക്രിസ്ത്യാനികളാക്കിത്തീർക്കുന്നതു്; പ്രത്യുത, ജഡം ധരിച്ച ക്രിസ്തു നമ്മിൽ അധിവസിക്കുവാൻ തീരുമാനിച്ചു എന്നുള്ള വസ്തുതയാണു്. തൻെറ വിശുദ്ധറൂഹായെ വ്യസനിപ്പിച്ചു നാം ശാപാർഹരായിത്തീർന്നേക്കാം—എങ്കിലും ക്രിസ്തുവിൻെറ ജീവൻ നമ്മിലുള്ളതുകൊണ്ടു് നാം ക്രിസ്ത്യാനികളാകുന്നു. നമ്മെപ്പററിയുള്ള വാസ്തവം ഇതാണെങ്കിൽ, നൂതനോദ്യമങ്ങൾക്കെല്ലാം അപാരമായ അർത്ഥവും സാദ്ധ്യതകളും ഉണ്ടു്.

ഒന്നാമതായി, ഈ ലോകത്തെയോ ഹ്രസ്വമായ ഐഹികവാസത്തെയോ ആസ്പദമാക്കിയല്ല നമ്മുടെ നേട്ടങ്ങൾ നാം അളക്കേണ്ടതു്. അടിക്കടി ഉണ്ടാകുന്ന പരാജയങ്ങൾ നമ്മെ നിരുത്സാഹരാക്കുന്നു. നമ്മെപ്പോലെയുള്ളവർക്കു് എന്തെങ്കിലും ഒരു പുരോഗതി ഉണ്ടാകുമോ എന്നു നാം സംശയിക്കുന്നു. എന്നാൽ, നമ്മുടെ ജീവിതം നിത്യമാണു്. സ്വന്തശക്തികളിലല്ല ഉയിർത്തെഴുന്നേററ കർത്താവിൻെറ ജീവനിലത്രേ നമ്മുടെ വിശ്വാസവും ഉറപ്പും. പൌലോസ് ശ്ലീഹായും ഇതുതന്നെ സാക്ഷീകരിക്കുന്നു. നമ്മുടെ ജീവനായ ക്രിസ്തു വെളിപ്പെടുമ്പോൾ നിങ്ങളും അവനോടുകൂടെ മഹത്വത്തിൽ വെളിപ്പെടും. (കൊലോ. 3: 4.)

രണ്ടാമതായി നമ്മുടെ ഭൂതകാലപ്രവൃത്തികളുടെ അനന്തരഫലങ്ങൾ നമ്മെ അനുധാവനം ചെയ്യുന്നെങ്കിലും ക്രിസ്തുവിൻെറ ജീവൻ നമ്മിലുണ്ടു്. നാം ചെയ്തുപോയ തെററുകളിൽനിന്നും കുററങ്ങളിൽനിന്നും നാം ഉടനെ വിമുക്തരായില്ലെന്നു വന്നേക്കാമെങ്കിലും നാം ക്രിസ്തുവിൽ ഒളിച്ചു പയ്യപ്പെട്ടിരിക്കുന്നു. അവൻ ഇച്ഛാനുസരണം നമ്മോടു പ്രവർത്തിക്കും, അതു മതി. ഇതു വെറും വാഗ്ധാടിമാത്രമല്ലേ? ഇതിൻെറ അർത്ഥം വാസ്തവത്തിൽ എന്താണു്? ക്രിസ്തുവിൻെറ ജീവൻ നമ്മിലുണ്ടെന്നു പറയുന്നു. എവിടെയാണു്? പ്രകൃതിക്കതീതമായ ജീവൻ എന്നു വച്ചാൽ എന്താണു്? അതും പ്രകൃതമായ ജീവനും തമ്മിൽ എന്താണു വ്യത്യാസം? എങ്ങനെ തിരിച്ചറിയാം. ഇതിൻെറ എല്ലാം അർത്ഥം എന്താണു്? എന്നെല്ലാം നിങ്ങളിൽ ചിലർ ചോദിച്ചേക്കാം. വളരെ സ്വാഭാവികമായ ഈ ചോദ്യങ്ങൾക്കു മറുപടിയായി ചില സംഗതികൾ ഞാൻ പറയാം.

ഒന്നാമതായി ക്രിസ്തീയജീവൻ (ജീവിതം) നമ്മുടെ ബോധജ്ഞാനംമൂലം വിശകലനം ചെയ്യാവുന്ന ഒരു അനുഭവമോ നമ്മുടെ ബോധത്തിൽ ഉദിക്കുന്ന ഒരു വികാരമോ അല്ല. ആദ്ധ്യാത്മികജീവിതത്തിൽ വികാരങ്ങൾക്കും പ്രത്യേക അനുഭവങ്ങൾക്കും പ്രാധാന്യം കൊടുക്കുന്നതു് ആപൽക്കരമാണു്. അതിൻെറ അടിസ്ഥാനം വികാരങ്ങളിലല്ല, ഇച്ഛ അഥവാ തീരുമാനശക്തിയിലാണു്. ദൈവത്തെ സ്വീകരിക്കുവാനും അവൻെറ ഇച്ഛ ഏററവും വലിയ നന്മയെന്നു കരുതുവാനും ഉള്ള നമ്മുടെ തീരുമാനത്തിലാണു്. ഈ തീരുമാനംമൂലം ആനന്ദകരങ്ങളായ വികാരങ്ങളോ പ്രത്യേക അനുഭവങ്ങളോ ഉണ്ടായെന്നു വരാം, ഇല്ലെന്നും വരാം. ക്രിസ്തീയ ജീവിതത്തിൻെറ അടിസ്ഥാനതത്വം ദൈവവും അവൻെറ ഇച്ഛയും ആണു് ഏററവും വലിയ നന്മ എന്നുള്ള വിശ്വാസമാണു്.

അതിൻെറ പ്രധാന ലക്ഷണം അനുസരണമാണു്. അല്ലാതെ വികാരങ്ങളോ പ്രത്യേക അനുഭവങ്ങളോ അല്ല. ദൈവം നമ്മോടു നേരിട്ടു സംസാരിക്കുമെന്നു ചിലർ വിശ്വസിക്കുന്നു: മററു ചിലർ, ദൈവം സാധാരണയായി തിരുവെഴുത്തിൽ കൂടെയും തൻെറ വി. സഭയിൽ കൂടെയും ആണു നമ്മോടു സംസാരിക്കുന്നതെന്നു വിശ്വസിക്കുന്നു. രണ്ടായാലും ദൈവം ആജ്ഞാപിക്കുമ്പോൾ നാം അനുസരിക്കുമ്പോൾ തൻെറ ജീവൻ നമ്മിലുണ്ടാകുന്നു. പ്രകൃതിക്കതീതയും നിത്യവുമായ ഈ ജീവൻ തുടരെ നമ്മെ പുനർജ്ജീവിപ്പിക്കുകയും നയിക്കുകയും ചെയ്യുന്നു. ഇതിലാണു നമ്മുടെ ആശയും ഉറപ്പും.

അനുസരണമാകുന്ന കവാടത്തിൽ കൂടെയാണു വചനം വി. മറിയാമിൽ പ്രവേശിച്ചു് അധിവസിച്ചതു്. "കണ്ടാലും കർത്താവിൻെറ ദാസി; അവിടത്തെ വചനപ്രകാരം എനിക്കു ഭവിക്കട്ടെ!" ദൈവേച്ഛയ്ക്കു് ഒരു ഹൃദയം പൂർണ്ണമായി കീഴ്‌വഴങ്ങിക്കൊടുക്കുകയും അങ്ങനെ മിശിഹാവതാരം സാദ്ധ്യമാകുകയും ചെയ്ത ആ നിമിഷം മനുഷ്യചരിത്രത്തിൽ വച്ചു് ഏററവും അനർഘമത്രേ. നമ്മുടെ ജീവിതത്തിലും ഇപ്രകാരം തന്നെയാണു്. "ഉവ്വ്, കർത്താവേ, വന്നാലും" എന്നു നാം പറയുമ്പോൾ അവൻ വരുന്നു. അതോടനുബന്ധിച്ചു പ്രത്യേക വികാരങ്ങളോ അനുഭവങ്ങളോ ഉണ്ടെന്നും വരാം ഇല്ലെന്നും വരാം. നാം തൻെറ ആജ്ഞയെ അനുസരിക്കുമ്പോൾ താൻ നമ്മിൽ അധിവസിക്കുന്നു. ക്രിസ്തു നമ്മിൽ അധിവസിക്കുന്നെന്നും തൻെറ ജീവൻ നമ്മിലുണ്ടെന്നും അതു നിത്യവും പ്രകൃതിക്കതീതവും നമ്മുടെ സകല ആവശ്യങ്ങൾക്കും മതിയായതും ആണെന്നും സ്മരിച്ചുകൊണ്ടു് ഈ വർഷം നമുക്കു് ഒരു പുതിയ ജീവിതം ആരംഭിക്കാം.

# എപ്പിസ്കോപ്പൽ സഭകളും സ്വതന്ത്രക്രൈസ്തവ സഭകളും

കെ. സി. മാമ്മൻമാപ്പിള

(മാർത്തോമ്മാ സഭയിലെ അഭിനവ തിരുമേനിമാർക്ക് ജൂൺ 20-ാം തീയതി ശനിയാഴ്ച കോട്ടയം യെരുശലേം പള്ളിയിൽ വച്ചു നൽകപ്പെട്ട സ്വീകരണമഹായോഗത്തിൽ ചെയ്ത പ്രസംഗം.)

ഞാൻ ഈയിടെ കുറെക്കാലമായി വാർദ്ധക്യസഹജമായ ശരീരക്ഷീണം ഹേതുവായി സജീവമായ പൊതുകാര്യപ്രവർത്തനങ്ങളിൽ നിന്നെല്ലാം മിക്കവാറും നിശ്ശേഷം വിരമിച്ചു പരിപൂർണ്ണവിശ്രമജീവിതത്തിലേക്കു പിൻവാങ്ങിയിരിക്കുകയാണ്. എങ്കിലും ഒഴിയാൻ വയ്യാത്ത ചില സുഹൃത്തുക്കളുടെ നിർബന്ധംകൊണ്ടും, അങ്ങനെയുള്ള ചില സാഹചര്യങ്ങളിലും, ആരോഗ്യപരമായ പരിമിതികളെയും ഭവിഷ്യത്ഫലസാദ്ധ്യതകളെയും അവഗണിച്ചു ഞാൻ എന്റെ വിശ്രമവ്രതത്തെ ഭഞ്ജിക്കാറുള്ള വ്യത്യസ്ത സന്ദർഭങ്ങളിൽ ഒന്നാണിതു്. നിങ്ങളേവരോടും ഒരുമിച്ച് ഈ സന്തോഷസന്ദർഭത്തിൽ പങ്കെടുക്കുന്നതിനു എനിക്ക് ഒരവസരമുണ്ടാക്കിത്തന്ന യോഗഭാരവാഹികളോട് എനിക്കുള്ള അകൈതവമായ കൃതജ്ഞത ആദ്യമായി പ്രകാശിപ്പിച്ചുകൊള്ളട്ടെ.

ഇക്കഴിഞ്ഞ കുറെ വർഷങ്ങളായി എനിക്കു മാർത്തോമ്മാസമുദായത്തോടും അതിന്റെ നേതൃത്വം വഹിച്ചു പോരുന്ന അഭിവന്ദ്യതിരുമേനിമാരോടുമുള്ള മനോഭാവം ഏതുവിധത്തിലുള്ളതാണെന്നു ഞാൻ ഇതിനു മുമ്പ് പല സന്ദർഭങ്ങളിലും പരസ്യമായി വിശദീകരിച്ചിട്ടുള്ളതാകയാൽ ഈ സന്ദർഭത്തിൽ ആ ചിന്താഗതിയിലേക്ക് പ്രവേശിക്കേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. ഈ അവസരത്തിൽ എന്റെ മനസ്സിലൂടെ കടന്നുപോകുന്ന മറ്റു ചില ചിന്താശകലങ്ങളെപ്പറ്റി ചുരുക്കമായി പ്രസ്താവിക്കാമെന്നു വിചാരിക്കുന്നു.

നാം ലോകചരിത്രത്തിൽ പുറകോട്ടൊന്നു കണ്ണോടിച്ചാൽ ഒരു പ്രത്യേക സംഗതി നമ്മുടെ ശ്രദ്ധയ്ക്കു വിഷയീഭവിക്കുന്നതാണ്. അതിതാണ്. ലോകത്തിൽ അപ്പഴപ്പോൾ ജീവിച്ചുപോന്നിട്ടുള്ള ഓരോ തലമുറയുടെയും കാലത്ത്, ആ തലമുറയിലെ സാമാന്യബഹുജനങ്ങളുടെ കാഴ്ചപ്പാടിനപ്പുറം കാണുകയും, അവരുടെ അംഗീകൃത ധാരണകൾക്കപ്പുറം മുന്നോട്ടു കടന്നു ചിന്തിക്കുകയും ചെയ്തിട്ടുള്ള സോക്രട്ടീസു മുതൽ മഹാത്മഗാന്ധിവരെയും മഹാത്മാക്കളെ ആരെയും ലോകം വെറുതെ വിട്ടിട്ടില്ല. പണ്ടും ഇന്നും, എന്നും, അതാണു ലോകസ്വഭാവം. അങ്ങനെയുള്ള മഹാത്മാക്കളെ നാം പ്രവാചകന്മാരെന്നും ദീർഘദർശിമാരെന്നും മറ്റും പറയുന്നു. തങ്ങൾ ഏതു തലമുറയിൽ ജീവിച്ചിരിക്കുന്നുവോ ആ തലമുറയുടെ പരിമിതമായ ദർശനചക്രവാളത്തിനപ്പുറം നോട്ടം പായിക്കാനും തങ്ങളുടെ സമകാലീനന്മാർ കാണാത്ത ചില ജീവിതസത്യങ്ങളെ കാണാനും കഴിവുള്ളവരാണല്ലോ ദീർഘദർശിമാർ. മാനസികമായ ഒരു അന്തർദർശനസിദ്ധിയാണതു്. എന്നാൽ അവരോടൊപ്പം ദൂരെക്കാഴ്ചയില്ലാത്ത ജനസാമാന്യം അവരെ അവഹേളിക്കുകയും പീഡിപ്പിക്കുകയും പലപ്പോഴും കൊല്ലുകയും ചെയ്തിട്ടുള്ള ഉദാഹരണങ്ങൾകൊണ്ട് നിറഞ്ഞതാണ് ലോകചരിത്രം. പിൽക്കാലത്തു അവരുടെ സന്തതികളുടെ തലമുറ മുന്നോട്ടു വരുമ്പോൾ മാത്രമേ, തങ്ങളുടെ മുൻഗാമികൾ കല്ലെറിഞ്ഞുകൊന്ന മഹാത്മാക്കൾ കാലേക്കൂട്ടി കണ്ടിരുന്ന സത്യങ്ങളെ, പിൻഗാമികൾക്ക് ശരിക്കു കണ്ടുവിലമതിക്കാനുള്ള കാഴ്ച തെളിഞ്ഞു കിട്ടാറുണ്ട്. അപ്പോഴേക്കു പശ്ചാത്തപമായി. എങ്കിലും കാലം കടന്നു പോയതിനാൽ പരിഹാരസാദ്ധ്യമല്ലാത്ത പശ്ചാത്താപം. അപ്പോഴാണ് തങ്ങളുടെ മുൻഗാമികളുടെ കൈയാൽ പീഡമരണങ്ങളനുഭവിച്ച മഹാത്മക്കൾക്കു പിൻഗാമികൾ കല്ലറകെട്ടി പുഷ്പാർച്ചന നടത്തുന്നതു്. തലമുറകൾ ഇടവിട്ടുള്ള ഈ കല്ലേറും, പിന്നീടുള്ള കല്ലറ കെട്ടും പുഷ്പാർച്ചനയും ലോകചരിത്രത്തിന്റെ ആരംഭം മുതൽക്കേ നടന്നുപോരുന്ന ഒരു കർമ്മവൈചിത്ര്യമാണ്. മനുഷ്യസ്വഭാവത്തിന്റെ അജ്ഞതയിൽനിന്നും ഗർവത്തിൽനിന്നും ഉത്ഭവിച്ചു നടന്നുപോരുന്ന ഈ ബുദ്ധിശൂന്യതയെപ്പറ്റി വിലപിച്ചുകൊണ്ടാണ്, നമ്മുടെ കർത്താവായ യേശുമശിഹാ ഒരു സന്ദർഭത്തിൽ ഇങ്ങനെ അരുളിച്ചെയ്തതു്:— "കപടഭക്തിക്കാരായ ശാസ്ത്രിമാരും പരീശന്മാരുമായുള്ളോരേ, നിങ്ങൾക്കു ഹാ കഷ്ടം; നിങ്ങൾ പ്രവാചകന്മാരുടെ കല്ലറകളെ പണിതും നീതിമാന്മാരുടെ കല്ലറകളെ അലങ്കരിച്ചുംകൊണ്ട് ഞങ്ങൾ പ്രവാചകന്മാരുടെ കാലത്തു ഉണ്ടായിരുന്നു എങ്കിൽ പ്രവാചകന്മാരെ കൊല്ലുന്നതിൽ കൂട്ടാളികൾ ആകയില്ലായിരുന്നു എന്നു പറയുന്നു. അങ്ങനെ നിങ്ങൾ പ്രവാചകന്മാരുടെ മക്കൾ എന്നു നിങ്ങൾ തന്നേ സാക്ഷ്യം പറയുന്നുവല്ലോ."

മലങ്കരസുറിയാനിസഭാ ചരിത്രത്തിൽ മാർത്തോമ്മാസമുദായം ഒരു നവീനപന്ഥാവിലേക്ക് പ്രവേശിക്കുന്നതിനുള്ള പ്രധാന കാരണഭൂതനായിരുന്ന പാലക്കുന്നത്തു അബ്രഹാം മല്പാൻ, തന്നെ വലയം ചെയ്തിരുന്ന സാഹചര്യങ്ങളുടെ ചക്രവാളത്തിനപ്പുറത്തേക്ക് കാണാൻ തക്ക ദീർഘദൃഷ്ടിയുള്ള ഒരു അസാധാരണ വ്യക്തിയായിരുന്നു എന്നുള്ളതിനു സംശയമില്ല. തന്റെ ഉത്തമ മനസ്സാക്ഷിയുടെ വെളിച്ചത്തിൽ താൻ ദർശിച്ച പുതിയ ആശയങ്ങൾക്കുവേണ്ടി അദ്ദേഹം സാഹചര്യങ്ങളുടെ വൈപരീത്യങ്ങളെയും ലൗകികപരാജയസാദ്ധ്യതകളെയും കഷ്ടനഷ്ടങ്ങളെയും വകവയ്ക്കാതെയും നിർഭയം നിലകൊണ്ടു. അതിന്റെ ഫലമാണ് ഇന്നു കാണുന്ന സ്വാതന്ത്ര്യവും പ്രബുദ്ധവും പുരോഗമനംകൊണ്ട് അനുഗ്രഹീതവുമായ മാർത്തോമ്മാ സമുദായം. എന്നാൽ ഈ സമുദായം അന്നത്തെ പ്രാരംഭഘട്ടങ്ങളിൽനിന്ന് എത്രയെത്രമടങ്ങു ഇന്നു വളർന്നുകഴിഞ്ഞിരിക്കുന്നു. മനുഷ്യസമുദായം വളരുന്തോറും ആശയങ്ങളിൽ വികാസവും വിശാലതയും ഉണ്ടാവുക സ്വാഭാവികമാണ്. സംസ്കാരവളർച്ചയുടെ ഒരു ആരോഗ്യലക്ഷണമാണതു്. ലോഹംകൊണ്ടു വാർത്തെടുത്ത ഒരേ അച്ചിൽ എല്ലാക്കാലത്തും അമർന്നിരിക്കേണ്ടിവരുന്ന യാതൊരു ജനസമുദായത്തിനും വളരാൻ സാധ്യമാകുന്നതല്ല. പണ്ടുകാലത്തു ചൈനായിൽ സ്ത്രീകൾക്ക് ഏറ്റവും ചെറിയ കാൽപ്പാദങ്ങളായിരുന്നുവത്രെ സൗന്ദര്യലക്ഷണമായി കരുതപ്പെട്ടിരുന്നതു്. അതിനാൽ പെൺകുട്ടികൾ ജനിച്ചാലുടൻ അവരുടെ കാൽപ്പാദങ്ങൾ ചെറിയ മരച്ചെരിപ്പുകൾക്കുള്ളിലാക്കി ആ കുട്ടികൾക്ക് എട്ടും പത്തും പന്ത്രണ്ടും വയസ്സു പ്രായമാകുന്നതുവരെ അങ്ങനെതന്നെ സൂക്ഷിക്കുക പതിവായിരുന്നു എന്നു കേട്ടിട്ടുണ്ട്. അതിന്റെ ഫലമായി ചൈനായിലെ സ്ത്രീകളുടെ കാൽപ്പാദങ്ങൾ വളരെ ചെറുതാക്കാൻ സാധിച്ചു. പക്ഷെ അതു വള

(ശേഷം 10-ാം പേജിൽ)

# വൈദികനും വൈദ്യനും

(സി. ഇ. ജി.)

(1)

ഏതാണ്ട് മേലുദ്ധരിച്ച ശീർഷകത്തിൽ ഇംഗ്ലണ്ടിൽ നിന്ന് പ്രസിദ്ധപ്പെടുത്തുന്നഒരുക്രൈസ്തവവാരികയിൽ ചേർത്തുകണ്ട ഒരു ലേഖനത്തിൽ തൽകർത്താവ് ഇപ്രകാരം എഴുതി കാണുന്നു.

“കഴിഞ്ഞ കുറെ വർഷങ്ങളായി ആശുപത്രികളിൽ ചാപ്ളയിൻസിനെ നിയമിക്കുന്നതു് പതിവായി തീർന്നിട്ടുണ്ടെങ്കിലും അടുത്തകാലത്തു മാത്രമാണ് ആശുപത്രികളിൽ ആരാധന നടത്തേണ്ടതു് അതിൽ തന്നെ എത്ര പ്രാധാന്യമർഹിക്കുന്നതായാലും അവയിലെല്ലാമുപരിയായി രോഗിയുടെ സൗഖ്യപ്രാപ്തിയിൽ വൈദികനു വ്യക്തമായ ചില സംഭാവനകൾ ചെയ്‌വാനുണ്ടെന്നുള്ള സത്യം ഔദ്യോഗികമായി മനസ്സിലാക്കിയതു്. രോഗിയുടെ സൗഖ്യപ്രാപ്തിയിൽ ദൈവത്തിന്റെ ഒരു അമൂല്യായുധമാണു വൈദികനെന്നും പ്രാർത്ഥന, കൈവയ്പ്പ്, തൈലാഭിഷേകം എന്നിവ നസറായനായ യേശുവിന്റെ നാമത്തിൽ നടത്തുന്നതുമൂലം സുഖപ്രാപ്തി സുഗമമാകുന്നുവെന്നും ഗ്ലാസ്ഗോയിലുള്ള ഞങ്ങളുടെ അനുഭവം സാക്ഷിക്കുന്നു. ദൈവത്തിലുള്ള വിശ്വാസത്തിനു സഹായിക്കുന്ന അന്തരീക്ഷത്തിലേക്കു കൊണ്ടുവരുക എന്നു പറഞ്ഞാൽ സുഖപ്രാപ്തിയുടെ അന്തരീക്ഷത്തിലേക്കു കൊണ്ടുവരികയെന്നാണർത്ഥം”.

ലേഖനകർത്താവ് ക്രൈസ്തവനാണെന്നും ഒരു ക്രൈസ്തവരാജ്യത്തിലെ പശ്ചാത്തലത്തിൽ നിന്നുകൊണ്ടാണ് ഈ ലേഖനമെഴുതുന്നതെന്നും വ്യക്തമാണ്. ഒരു അക്രൈസ്തവരാജ്യമായ ഭാരതത്തിൽ മേലുദ്ധരിച്ച അനുഭവസാക്ഷ്യം പൊതുവിൽ പ്രായോഗികമാക്കുവാൻ സാദ്ധ്യമല്ലെന്നു വെളിവാണ്. എന്നാൽ ക്രൈസ്തവമിഷ്യനറിമാരാൽ നടത്തപ്പെടുന്ന പല ആതുരാലയങ്ങളിൽ പോലും ഈവക കാര്യങ്ങളിൽ കാര്യമായ ശ്രദ്ധ പതിപ്പിക്കുന്നുണ്ടെന്നു തോന്നുന്നില്ല. ക്രൈസ്തവഡോക്ടർമാരിൽ ഭൂരിപക്ഷവും ഈ വിഷയത്തിൽ താല്പര്യമുള്ളവരല്ലെന്ന് സംശയിക്കേണ്ടിയിരിക്കുന്നു. “പക്ഷി കൂടുവിട്ടെന്നു” ധൈര്യം വന്നല്ലാതെ വൈദികരെ അന്വേഷിക്കുവാൻ അവർ ആവശ്യപ്പെടാറില്ല. ഈ ഒരു സാഹചര്യത്തിൽ നാം ജീവിക്കുന്നു എങ്കിലും രോഗികളുടെ ചികിത്സയിൽ വൈദികരും വൈദ്യന്മാരും സഹകരിച്ച് പ്രവർത്തിക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച് പ്രാരംഭത്തിൽ പ്രസ്താവിതമായ ലേഖനകർത്താവ് വെളിവാക്കുന്ന ചില ആശയങ്ങൾ അനുവാചകർക്ക് പ്രയോജനകരമായിരിക്കുമെന്നു കരുതുന്നു.

വൈദ്യന്റെ ചികിത്സകൊണ്ടുള്ള സുഖപ്രാപ്തിയും, വൈദികന്റെ പ്രാർത്ഥനമൂലമുള്ള സുഖപ്രാപ്തിയും തമ്മിൽ യാതൊരു പൊരുത്തവുമില്ലെന്നു വിചാരിക്കുന്നതു് അബദ്ധമത്രേ രണ്ടും ദൈവത്തിൽനിന്നു” ഉള്ളവയെങ്കിലും വൈദ്യസഹായം അപര്യാപ്തമെന്നു തോന്നുന്ന ഘട്ടത്തിൽ മാത്രം വൈദികസഹായം അന്വേഷിക്കുവാനുള്ള സന്നദ്ധത എവിടെയും നാം കാണുന്നുണ്ട്. ക്രൈസ്തവജീവിതം നയിക്കുന്നവരെന്നു വിശ്വസിക്കപ്പെടുന്നവർ പോലും രോഗബാധിതരായി കഴിഞ്ഞാലുടനെ വൈദ്യന്റെപേർക്കാളയയ്ക്കും. എന്നാൽ തന്റെ ഇടവകക്കാരിലൊരുവൻ രോഗിയാണെന്നവിവരം അന്വേഷിച്ചറിവാനുള്ള ഉത്തരവാദിത്വം അവർ വൈദികർക്ക് വിട്ടിരിക്കുകയാണ്. സൗഖ്യദായകദൗത്യംസഭ അവഗണിച്ചു എന്നതും രോഗസൗഖ്യത്തിന് വൈദികസഹായം പ്രയോജനശൂന്യമെന്നും സാധാരണമനുഷ്യർ കരുതുന്നു എന്നുള്ളതും വാസ്തവമായിരിക്കാം. എന്നാൽ ഈ ചിന്താഗതി പാടെ പരിത്യജിക്കേണ്ടിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ വൈദികനും വൈദ്യനും ഒരേ ജോലിയിൽ സഹകരിക്കേണ്ടവരാണ്.

ദിവ്യകൂദാശാനുഷ്ഠാനംമൂലമുള്ള സൗഖ്യദായകസംരംഭത്തിൽ വൈദ്യസഹായം അവഗണിക്കുന്നു എന്ന് ചിന്തിക്കരുതു്. രോഗസൗഖ്യത്തിന് വൈദികസഹായം അഭ്യർത്ഥിക്കുന്നവരോട് വൈദ്യശാസ്ത്രപ്രകാരം ചെയ്യുവാനുള്ളതു് മുഴുവനും ചെയ്തുകഴിഞ്ഞു, ചെയ്തുകൊണ്ടിരിക്കുന്നു എന്നു പറയുക പതിവായിരിക്കാം. എന്നാൽ വൈദ്യനിർദ്ദേശപ്രകാരമുള്ള മരുന്നും “തൈലാഭിഷേക”വും ഒരേ സമയത്തു് തന്നെ സുഖപ്രാപ്തിക്കു സഹായിക്കുന്നതായി അനുഭവം സാക്ഷിക്കുന്നു.

ലോകത്തിൽ നമുക്കു ലഭിക്കുന്ന പല വസ്തുക്കൾക്കും ഓരോ തരത്തിലുള്ള രോഗങ്ങൾക്ക് ശമനംനൽകുന്നതിനുള്ള ശക്തി ദൈവം മനുഷ്യനു വെളിപ്പെടുത്തിയിട്ടുണ്ട്. വെളിപ്പെടുത്തിക്കൊണ്ടുമിരിക്കുന്നു. ശസ്ത്രക്രിയമൂലവും അത്ഭുതകരമായവിധത്തിൽ സൗഖ്യംപ്രാപിക്കാറുണ്ട്. അതും ദൈവത്തിന്റെ ഒരു ദാനംതന്നെ.

രോഗിയുടെ ബന്ധുജനങ്ങളുടെ പ്രാർത്ഥന ശസ്ത്രക്രിയ നടത്തുന്ന ഭിഷഗ്വരനു് തീർച്ചയായും സഹായകരമാണെന്നുള്ളതിനു സംശയമില്ല. അവരുടെ ക്ലേശകരമായ കൃത്യത്തിനു ആരംഭിക്കുന്നതിനു മുമ്പായി ദൈവനടത്തിപ്പിനായി പ്രാർത്ഥിക്കുന്ന ഡോക്ടറന്മാരും ധാരാളമുണ്ട്. പ്രാർത്ഥനാപൂർവ്വം ശസ്ത്രക്രിയക്കു വിധേയനാകുന്ന ഒരു രോഗിക്കു് ആശങ്കകളോടും ഒരുക്കമില്ലാതെയും ശസ്ത്രക്രിയക്കു വിധേയനാകുന്ന രോഗിയെക്കാൾ സൗഖ്യംപ്രാപിക്കുന്നതിനുള്ള സാദ്ധ്യതയുണ്ടെന്നുള്ളതു് നിർവിവാദമാണ്. ഈ ഒരുക്കത്തിൽ, സൗഖ്യം നൽകുന്നതിനു ദൈവമുപയോഗിക്കുന്ന ഇതരജ്ഞന്മാരോടൊപ്പം തന്റെ സ്ഥാനം മനസ്സിലാക്കി അതിൽ സഹകരിക്കുന്ന വൈദികൻ തീർച്ചയായും പ്രയോജനകരമായ ഒരു സേവനമാണനുഷ്ഠിക്കുന്നതു്.

എന്നാൽ അവിധം കൂദാശയിൽക്കൂടെ രോഗസൗഖ്യം പ്രാപിക്കുന്നതിനു് സഹായിക്കുവാൻ സന്നദ്ധതയുള്ള വൈദികരോട് ഡോക്ടറുടെ മനോഭാവമെന്തായിരിക്കാം? സൗഖ്യലബ്ധി ഉണ്ടായാൽ അതിനു വൈദ്യശാസ്ത്രമനുസരിച്ച് കാരണം കണ്ടുപിടിച്ച് വിശദീകരണം നൽകുവാൻ ഡോക്ടറന്മാർ ബദ്ധപ്പെട്ടു എന്നുവരാം. അഭൗമികമായ ഒരു കാരണം ഡോക്ടർക്ക് സ്വീകാര്യമായിവരുവാൻ പ്രയാസവുമായിരിക്കാം. എന്നാൽ പ്രകൃതിശക്തികൾക്ക് അസാദ്ധ്യമായ സ്ഥാനത്തു മാത്രമല്ല ദൈവം പ്രവർത്തിക്കുന്നതെന്നുള്ള ഡീൻ ഇൻജിന്റെ അഭിപ്രായം ഡോക്ടർമാർ മനസ്സിലാക്കിഎങ്കിൽനന്നായിരുന്നു. ദൈവം പ്രകൃതിയിൽക്കൂടെ അനവരതം പ്രവർത്തിച്ചുകൊണ്ടാണല്ലോ ഇരിക്കുന്നതു്.

രോഗംമൂലം നഷ്ടപ്പെട്ടുപോയ സൗഖ്യദായകശക്തികളെ പ്രവൃത്യുന്മുഖമാക്കുന്നതിനു പ്രാർത്ഥനക്കു കഴിയും. അതും ദിവ്യമായരീതിയിലുള്ള സുഖപ്രാപ്തിയാണ്. പ്രാർത്ഥനാമുഖാന്തിരവും മറ്റും ദൈവത്തിന്റെ നേരിട്ടുള്ള പ്രവർത്തനംമൂലം ലബ്ധമായ സൗഖ്യമാണതു്. മനുഷ്യന്റെ കഴിവിലുള്ളതെല്ലാം ചെയ്തുകഴിഞ്ഞിട്ടായിരിക്കാം പലപ്പോഴും പ്രാർത്ഥനയിൽ കൂടെ അവൻ ദൈവത്തെ സമീപിക്കുന്നതു്. അപ്പോഴും ദൈവത്തിനു പ്രവർത്തിക്കത്തക്കവിധത്തിൽ പ്രാർത്ഥനമൂലം അവശ്യമായ വാതിലുകൾ തുറക്കപ്പെട്ടു എന്നുവരാം.

## വാരപഞ്ചാംഗം

| | ജൂൺ | മിഥുനം |
|---|---|---|
| ഞായർ | 28 | 14 |
| തിങ്കൾ | 29 | 15 |
| ചൊവ്വാ | 30 | 16 |
| ബുധൻ | 1 | 17 |
| വ്യാഴം | 2 | 18 |
| വെള്ളി | 3 | 19 |
| ശനി | 4 | 20 |

### Thought for the Week

"To bear all kinds of tortures without a murmur of resentment is not possible fo a human being without the strength that comes from God. Only in His strength we are strong. And only those who can cast their cares and their fears on that Immeasurable Power, have faith in God. Mahatma Gandhi.

THE CHURCH WEEKLY

## പുരോഹിതന്മാരും പഞ്ചായത്തു തെരഞ്ഞെടുപ്പും

ബാങ്കിംഗ്, ചിട്ടി, പള്ളിക്കൂടങ്ങൾ നടത്തി ലാഭമെടുക്കുന്ന വ്യവസായം, കൃഷി തോട്ടം, കോടതിവ്യവഹാരങ്ങൾ ഇങ്ങനെ മതേതരങ്ങളായ പ്രസ്ഥാനങ്ങളിൽ പ്രവേശിക്കുന്ന പുരോഹിതന്മാർ മലങ്കര സുറിയാനിസഭയുടെ ഒരു പ്രത്യേകതയാണെന്നു തോന്നുന്നു. തങ്ങളുടെ ഇടവകജനങ്ങളുടെ ആത്മീയാഭിവൃദ്ധിയൊഴിച്ചുള്ള ഏതു കാര്യങ്ങളിലും അവർ ബദ്ധശ്രദ്ധാലുക്കളാണ്. ലോകത്തിൽ ക്രൈസ്തവസഭാവിഭാഗങ്ങൾ അധിവസിക്കുന്ന ഒരിടത്തും ഈ പ്രത്യേകത കാണുമെന്നു തോന്നുന്നില്ല. ഇപ്പോൾ പഞ്ചായത്തു തെരഞ്ഞെടുപ്പുകൾ നടക്കുന്ന കാലമാണ്. ആ രംഗത്തിലും നമ്മുടെ പുരോഹിതന്മാർ കടന്നുകൂടിയിട്ടുണ്ട്. മറ്റൊരു സഭയിലെ പട്ടക്കാരും പഞ്ചായത്തു സ്ഥാനാർത്ഥിയായി നിന്നുവെന്നോ, വിജയിച്ചെന്നോ റിപ്പോർട്ടുകൾ കണ്ടില്ല. കാതോലിക്കാ കക്ഷിയെന്നോ പാത്രിയർക്കീസു കക്ഷിയെന്നോ ഭേദമില്ലാതെ മലങ്കര സുറിയാനിസഭയിലെ രണ്ടു പക്ഷത്തെ പുരോഹിതന്മാരുടേയും പേരുകൾ മത്സരലിസ്റ്റിൽ കണ്ടു. ഐ. മു. സ്ഥാനാർത്ഥിയായി ആരുടേയും പേരു കണ്ടില്ലെന്നു ഒരു സമാധാനമുണ്ട്. കോൺഗ്രസ് സ്ഥാനാർത്ഥിയെ എതിർത്തു സ്വതന്ത്രസ്ഥാനാർത്ഥിയായി നിന്ന ഒരു പട്ടക്കാരനെപ്പററി മുൻ മന്ത്രിശ്രീ വി.ഒ.മർക്കോസ് ഒരു പ്രചരണപ്രസംഗത്തിൽ പ്രസ്താവിച്ചതു് ഇങ്ങനെയാണെന്നുകേട്ടു. "സ്വതന്ത്രസ്ഥാനാർത്ഥിയായി നിൽക്കുന്ന ബ. അച്ചൻ ഒരു സത്യകുമ്പസാരം നടത്തിയ ശേഷം ഇടവകജനങ്ങളുടെ ആത്മീയാഭിവൃദ്ധിയിൽ ശ്രദ്ധിച്ചുകഴിഞ്ഞെങ്കിൽ എത്ര മഹത്തായ ഒരു സംഭാവന ആകുമായിരുന്നു." രാഷ്ട്രീയ കാര്യങ്ങളുടെ അടിയൊഴുക്കുകളിലും, വടംവലികളിലും കടന്നുകൂടി അവിടെ നിന്നുകൊണ്ടു് ലജ്ജാകരമായ വിമർശനശരങ്ങളേൽക്കുന്നതു് "എൻറെ നിമിത്തം മനുഷ്യർ നിങ്ങളെ നിന്ദിക്കുകയും പീഡിപ്പിക്കുകയും ചെയ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ" എന്നു ദിവ്യരക്ഷകൻ കല്പിച്ചതിനെ സ്മരിച്ചായിരിക്കുമോ. കേവലം സങ്കുചിതങ്ങളായ മതകാര്യങ്ങളെ അതിലംഘിച്ചു സാധാരണ മനുഷ്യർ പ്രവേശിക്കുന്ന മണ്ഡലങ്ങളിൽ മാതൃകാപരമായ ജീവിതംകൊണ്ടു് മററുള്ളവർക്കു പ്രചോദനം നൽകണമെന്നുള്ള വിശാലമായ ആദർശത്തിനു വേണ്ടിയാണ് തങ്ങൾ ഈ സാഹസത്തിനു ഇറങ്ങി പുറപ്പെട്ടതെന്ന് വിശ്വസിക്കുന്നവർ ഇങ്ങനെയുള്ള പുരോഹിതന്മാരിൽ എത്രപേരുണ്ടെന്നു് സ്വയം ആലോചിക്കേണ്ടതാണ്. ഇടവകഭരണം ശരിയായി നടക്കണമെങ്കിൽ സാധാരണ പട്ടക്കാർക്കു് സമയംപോരാത്ത അനുഭവമാണ് ഇതരസമുദായങ്ങളിലുള്ളതു്. ആ പരിതസ്ഥിതി സുറിയാനി സമുദായത്തിനും വന്നുകൂടാത്തതു് സുവിദിതങ്ങളായ പല കാരണങ്ങൾകൊണ്ടാകയാൽ ഇവിടെ വിവരിക്കുന്നില്ല. സുറിയാനിസഭയിലെ പട്ടക്കാർ സഭാദ്ധ്യക്ഷന്മാരുടെ ശിക്ഷണത്തിൽനിന്നു് അനേകമൈൽ ദൂരെയാണ് സ്ഥിതി ചെയ്യുന്നതു്. ഏതെങ്കിലും ചുമതലാരാഹിത്യത്തിനു ഒരു പുരോഹിതനെ ശാസിക്കുവാൻ ഇന്നത്തെ നിലപാടിൽ തിരുമേനിമാർക്കു് സാദ്ധ്യമല്ലാതെയാണിരിക്കുന്നതു്. പിറെറദിവസം മുതൽ പാത്രിയർക്കീസു കക്ഷിയായിരുന്ന പുരോഹിതൻ കാതോലിക്കാപക്ഷത്തു ചേരും. കാതോലിക്കാപക്ഷത്തുള്ള ആളാണെങ്കിൽ പാത്രിയർക്കീസു ഭാഗത്തുള്ള തിരുമേനിയെ തേടി അവർ ഇറങ്ങുകയായി. ഇങ്ങനെ ശിക്ഷണരാഹിത്യത്തിനുള്ള പശ്ചാത്തലം അനുകൂലമായിരിക്കുന്ന പരിതസ്ഥിതികളിൽ മെത്രാപ്പോലീത്താ തിരുമേനിമാർ നൽകുന്ന നിർദ്ദേശങ്ങൾ പ്രായോഗികമാകുന്നതിനു നിർബന്ധിക്കാൻ ബുദ്ധിമുട്ടുണ്ടാവാം. വ്യക്തമായ കർത്തവ്യബാദ്ധ്യതകൾ ഒരു സഭാപുരോഹിതനുണ്ടായിരിക്കെ അവ വിട്ടു ഇതരപ്രവർത്തനങ്ങളിൽ പ്രവേശിക്കുന്നതിനെ നിയന്ത്രിക്കുവാൻ ഇന്നു മേൽപ്പട്ടക്കാർക്കു സാധിക്കുന്നില്ലെന്നുള്ള പരമാർത്ഥം വളരെ ഗൗരവമായിട്ടുള്ള ഒന്നാണ്. കുറെ മാസങ്ങൾക്കു മുമ്പ് ചർച്ച് വീക്ക്ലിയിൽ ഫ്രാൻസിൽ തൊഴിലാളികളായി ഫാക്ടറികളിൽ ജോലിയിൽ പ്രവേശിച്ചു് അവരുടെ ഇടയിൽ ആദ്ധ്യാത്മികമായ സേവനം ചെയ്യുന്ന പുരോഹിതന്മാരുടെ പ്രവർത്തനങ്ങളെ വിവരിക്കുന്ന ഒരു ലേഖനം പ്രസിദ്ധപ്പെടുത്തിയിരുന്നതു് വായനക്കാർ ഓർക്കുന്നുണ്ടായിരിക്കണം. അങ്ങനെ പ്രവർത്തനം നടത്തുന്ന വൈദികസംഘം അവരുടെ ഇടവകമെത്രാപ്പോലീത്തായുടെയും മാർപാപ്പാതിരുമേനിയുടെയും അനുമതിയും ആശീർവാദത്തോടുംകൂടി മാത്രമാണ് ഈ വക ജോലികളിൽ പ്രവേശിച്ചിരിക്കുന്നതു്. സഭയുടെ പൊതുവായ അനുമതിയും സഹകരണവും പ്രശംസാർഹമായ അവരുടെ ജോലിയിൽ അവർക്കു ലഭിക്കുന്നുണ്ടു്. അങ്ങനെയുള്ള ശ്രേഷ്ഠാനുമതിയും അനുഗ്രഹവും ലഭിച്ചുകൊണ്ടാണ് നമ്മുടെ പുരോഹിതന്മാർ മതേതരപ്രസ്ഥാനങ്ങളിൽ പ്രവേശിക്കുന്നതെന്ന് വിശ്വസിക്കാൻ ന്യായം കാണുന്നില്ല. ക്രിസ്തീയസാക്ഷിത്വത്തിൻറെ പ്രേരണയും ലക്ഷ്യവും അവരുടെ പ്രവർത്തനങ്ങളെ പ്രഥമമായി ഭരിക്കുന്നില്ലെന്നുള്ളതാണ് പരിതാപകരമായ പരമാർത്ഥം. മതാദ്ധ്യക്ഷന്മാരുടെ ശ്രദ്ധ തങ്ങളുടെ സേനകളായി വർത്തിക്കുന്ന പുരോഹിതന്മാരുടെ എല്ലാവിധപ്രവർത്തനങ്ങളിലും പതിയുകയും ഉപദേശവും നിരോധനവും അർഹിക്കുന്നിടത്തു നൽകുകയും ചെയ്തില്ലെങ്കിൽ സഭാമണ്ഡലം നാഥനില്ലാക്കളരിയായി പരിണമിക്കുന്നതാണ്. മതേതര പ്രസ്ഥാനങ്ങളിൽ വാസനയും പ്രാപ്തിയുമുള്ളവർ പുരോഹിതപദം സ്വീകരിച്ചിട്ടുള്ളവരിൽ കണ്ടേക്കാം. അവരുടെ കഴിവുകൾ ഇടവകയുടെയും സമുദായത്തിൻറെയും പൊതുവായ അഭിവൃദ്ധിക്ക് ഉപകരിക്കത്തക്കവണ്ണം വിനിയോഗിക്കപ്പെടാം. ദൈവദത്തമായ ഒരു വാസനാവിശേഷത്തെ ദൈവമഹത്വത്തിനു വേണ്ടി വിനിയോഗിക്കപ്പെടേണ്ടതാണെന്നു മാതൃകാപരമായി കാണിച്ചുകൊടുക്കാൻ അവർക്കുള്ള ബാദ്ധ്യതയെയും സന്ദർഭത്തെയും വിസ്മരിച്ചു പ്രവർത്തിക്കുന്നതു് ശരിയല്ല. പ്രാർത്ഥനാപൂർവ്വം ദൈവനടത്തിപ്പിനെപ്പററിയുള്ള ഉത്ത

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# ഐകമത്യത്തിനുള്ള ആഹ്വാനം

(എം. ററി.)

"ക്രിസ്തുവിൽ വല്ല പ്രബോധനവും ഉണ്ടെങ്കിൽ, സ്നേഹത്തിൻെറ വല്ല ആശ്വാസവും ഉണ്ടെങ്കിൽ, ആത്മാവിൻെറ വല്ല കൂട്ടായ്മയും ഉണ്ടെങ്കിൽ, വല്ല ആർദ്രതയും മനസ്സലിവും ഉണ്ടെങ്കിൽ, നിങ്ങൾ ഏകമനസ്സുള്ളവരായി ഏകസ്നേഹം പൂണ്ട് ഐകമത്യപ്പെട്ട് ഏകഭാവമുള്ളവരായി ഇങ്ങനെ എൻെറ സന്തോഷം പൂർണ്ണമാക്കുവിൻ. ശാഠ്യത്താലോ ദുരഭിമാനത്താലോ ഒന്നും ചെയ്യാതെ താഴ്മയോടെ ഓരോരുത്തൻ മററുള്ളവനെ തന്നെക്കാൾ ശ്രേഷ്ഠൻ എന്ന് എണ്ണിക്കൊൾവിൻ. ഓരോരുത്തൻ സ്വന്തഗുണമല്ല മററുള്ളവൻെറ ഗുണവും കൂടെ നോക്കേണം."

(ഫിലിപ്പിയർ 2: 1—4).

ഐകമത്യത്തോടു കൂടി ഒരുമിച്ചു വസിക്കുകയും വേല ചെയ്യുകയും ചെയ്‌വാനുള്ള പ്രാപ്തിയാണ് മനുഷ്യർക്ക് ആവശ്യമായ ഏററവും പ്രധാന കാര്യങ്ങളിൽ ഒന്ന്. അതിനുള്ള പരിശീലനം വ്യക്തിക്കും സമുദായത്തിനും ഒരുപോലെ ആവശ്യമാണ്. ഇന്നു ലോകത്തിൽ എവിടെ നോക്കിയാലും ഐകമത്യത്തിൻെറ അഭാവം ഒരു വിഷമപ്രശ്നമായി നമ്മെ തുറിച്ചുനോക്കുന്നതായി കാണാം. കുടുംബങ്ങളിലും സ്ഥാപനങ്ങളിലും സഭയിലും ലോകത്തിൽ പൊതുവെയും കലഹത്തിൻെറയും അസമാധാനത്തിൻെറയും അന്തരീക്ഷമാണു നിലവിലിരിക്കുന്നത്. ഇതിനുള്ള പ്രതിവിധി എന്താണ്? ക്രിസ്തുവിൻെറ കൂട്ടായ്മയിലാണു നാം ഇതിനു പരിഹാരം നേടേണ്ടത്.

പൗലൂസ് അപ്പോസ്തോലൻ നിർദ്ദേശിക്കുന്ന മാർഗ്ഗം "താഴ്മയോടെ ഓരോരുത്തൻ മററുള്ളവനെ തന്നെക്കാൾ ശ്രേഷ്ഠൻ എന്ന് എണ്ണുക" എന്നുള്ളതാണ്. അഹംഭാവമാണ് മിക്ക വഴക്കുകളുടെയും മൂലകാരണം. ഓരോരുത്തരും അവരവരുടെ ലോകത്തിൽ സർവ്വാധിപതിയായി വാഴുവാൻ ആഗ്രഹിക്കുന്നു. നമുക്കുള്ളതുപോലെ തന്നെ മററുള്ളവർക്കും പ്രാമാണ്യത്തിനും പ്രഥമസ്ഥാനത്തിനുമുള്ള ആഗ്രഹമുണ്ടെന്നു നാം ചിന്തിക്കാറില്ല. നമ്മുടെ അഭിപ്രായത്തിനോ അധികാരത്തിനോ നാം ആഗ്രഹിക്കുന്ന തരത്തിലുള്ള മുൻഗണന ലഭിക്കാതിരുന്നാൽ നാം അസ്വസ്ഥരായിത്തീരുന്നു. ഈ അസ്വസ്ഥത അസൂയയ്ക്കും പരദൂഷണത്തിനും കലഹത്തിനും വഴിതെളിക്കുന്നു. മനുഷ്യനു സ്വാഭാവികമായിട്ടുള്ള മനോഭാവം അഹംഭാവമാണ്, താഴ്മയല്ല. അതുകൊണ്ട്, നിസ്സാര കാരണത്തിന്മേൽ നമ്മുടെ അഹംഭാവം ക്ഷുബ്ധമായിത്തീരും. ഇപ്രകാരമുള്ള ക്ഷോഭങ്ങൾക്കു നാം വശംവദരാകുന്നപക്ഷം നമ്മുടെ സ്വഭാവം ക്രമേണ അധഃപതിക്കുകയും നമ്മുടെ ധാർമ്മികശക്തി നശിക്കുകയും ചെയ്യും. മററുള്ളവരോടുള്ള ബന്ധത്തിൽ എല്ലാവരും അന്യോന്യം താഴ്മ പരിശീലിക്കേണ്ടത് അത്യാവശ്യമാണ്; അതായത് "ഓരോരുത്തൻ മററുള്ളവനെ തന്നെക്കാൾ ശ്രേഷ്ഠൻ എന്ന് എണ്ണുവാൻ" പഠിക്കണം. നമ്മുടെ മേന്മയെക്കുറിച്ചുള്ള ചിന്ത നമ്മെ അന്ധരാക്കിത്തീർക്കുന്നു. നമ്മുടെ ചിന്ത എപ്പോഴും നമ്മെക്കുറിച്ചു മാത്രമാണ്. അതാണ് അഹംഭാവം. ആ ചിന്താഗതിക്ക് ഒരു മാററം വരുത്തുവാൻ നാം ശ്രമിക്കണം. മററുള്ളവരുടെ നന്മ കാണുവാനും മററുള്ളവരുടെ അഭിപ്രായത്തെ ആദരിക്കുവാനും നാം ശ്രദ്ധിക്കണം. സഹതാപബുദ്ധ്യാ ചിന്തിക്കുമ്പോൾ മററുള്ളവരുടെ കുറവുകളും കുറവുകളും ഒരു പുതിയ വെളിച്ചത്തിൽ കാണുവാൻ നമുക്കു കഴിയും. ക്രിസ്തീയ സ്നേഹമാണ് ഈ സഹതാപബുദ്ധി നമ്മിൽ സംജാതമാക്കുന്നത്. അഹംഭാവം മററുള്ളവരുടെ കുററങ്ങളെ പർവ്വതീകരിക്കുവാൻ ബദ്ധപ്പെടുന്നു. താഴ്മ അവയെ ക്ഷമിക്കുവാനും പരിഹരിക്കുവാനും ശ്രമിക്കുന്നു. ഇതിൽ ഏതു മനോഭാവമാണ് നമ്മുടെ സാധാരണ സംസാരത്തേയും പ്രവൃത്തികളേയും നിയന്ത്രിക്കുന്നത് എന്നു നാം പരിശോധിച്ചു നോക്കണം.

തൻകാര്യമുള്ളിടത്തു താഴ്മ ഉണ്ടായിരിക്കയില്ല. "ഓരോരുത്തൻ സ്വന്തഗുണമല്ല മററുള്ളവൻെറ ഗുണവും കൂടെ നോക്കേണം" എന്നാണ് അപ്പോസ്തോലൻ പറയുന്നത്. എല്ലാവരും അവരവരുടെ ഗുണം മാത്രം അന്വേഷിക്കുന്നിടത്ത് സംഘട്ടനങ്ങൾ ഉണ്ടാകാതെ തരമില്ല. ഓരോരുത്തരും തങ്ങളുടെ ഗുണത്തോടൊപ്പം മററുള്ളവരുടെ നന്മയും ആഗ്രഹിക്കുമ്പോൾ മാത്രമാണ് ഏകമനസ്സ് അല്ലെങ്കിൽ ഐകമത്യം സാദ്ധ്യമായിത്തീരുന്നത്. ക്രിസ്തീയസ്നേഹത്തിൻെറ ഒരു ലക്ഷണമാണിത്. ഐകമത്യമുള്ള കുടുംബത്തിലും സമുദായത്തിലും അതിനു നിദാനമായിരിക്കുന്നതു നിസ്സ്വാർത്ഥമായ സ്നേഹമാണ്. എവിടെ നിസ്സ്വാർത്ഥമായ സ്നേഹം ഇല്ലാതായിത്തീരുന്നുവോ അവിടെ അനൈക്യവും കലഹവും പൊട്ടിപ്പുറപ്പെടുന്നു. നമ്മുടെ സമുദായവഴക്കുകളുടെയും കുടുംബകലഹങ്ങളുടെയും എല്ലാം അടിയിൽ കിടക്കുന്നത് സ്വാർത്ഥപരമായ പ്രാമാണ്യേച്ഛയും അധികാരദുർവിനിയോഗവും ക്രിസ്തീയസ്നേഹത്തിൻെറ അഭാവവുമല്ലയോ? സത്യത്തിനും നീതിക്കും വേണ്ടി നാം പോരാടേണ്ടിവരും. എന്നാൽ അങ്ങനെയുള്ള പോരാട്ടം വഴക്കും വിദ്വേഷവും വർദ്ധിപ്പിക്കണമെന്നില്ല; പ്രത്യുത കൂടുതൽ അഗാധമായ യോജിപ്പിനു മുഖാന്തിരമായി ഭവിക്കും. ഒരു വ്യവസ്ഥ ഇരുകക്ഷികളും പാലിക്കേണ്ടതായിട്ടുണ്ട്. അതായത്, ക്രിസ്തുവ

---

മബോദ്ധ്യം ലഭിക്കുന്നതുവരെ കാത്തിരിക്കുകയും, തങ്ങളുടെ ഉപദേശകന്മാരും, നേതാക്കന്മാരും, അധികാരികളുമായ മഹാപുരോഹിതന്മാരെ അറിയിച്ചു അവരുടെ അനുമതിയും ആശീർവാദവും ലഭിക്കുകയും ചെയ്യുന്നതുവരെ ഈവിധ പ്രസ്ഥാനങ്ങളിൽ പ്രവേശിക്കാതിരിക്കുന്നതിനുള്ള ക്ഷമ സുറിയാനി സഭയിലെ പട്ടക്കാർ പ്രദർശിപ്പിക്കാത്ത കാലത്തോളം സഭാപ്രവർത്തനങ്ങൾ മന്ദീഭവിച്ചു പരാജയമടയുകയെയുള്ളു. കഴിവുകളും പ്രാപ്തിയും ഉള്ള പട്ടക്കാരാണ് പഞ്ചായത്തു തെരഞ്ഞെടുപ്പുകളിലും മററും പ്രവേശിച്ചു കാണുന്നത്. അവരുടെ കഴിവുകൾക്ക് പൂർണ്ണവികസനവും വിജയഫലവും ലഭിക്കത്തക്ക രംഗങ്ങൾ സഭാമണ്ഡലത്തിൽ വിശാലമായി തുറന്നു കിടക്കുന്നുണ്ടെന്നു അവർ ധരിക്കണം. അവർക്ക് പ്രോത്സാഹനവും ധൈര്യവും മേലുദ്യോഗസ്ഥാനങ്ങളിൽനിന്നു ലഭിക്കണം.. പൊതുജനങ്ങൾ അവരുടെ സഹകരണം നൽകണം. ഇങ്ങനെ ത്രിമുഖങ്ങളായ സഹകരണസാദ്ധ്യതയുണ്ടെങ്കിൽ ഏതു മഹൽകാര്യമാണ് നമ്മുടെ സമുദായത്തിനു സാധിച്ചുകൂടാത്തതെന്നു ചിന്തിക്കുന്നവരും, പറയുന്നവരും, പ്രവർത്തിക്കുന്നവരും സമുദായത്തിൽ വർദ്ധിച്ചു വരട്ടെയെന്നു പ്രാർത്ഥിക്കുന്നു.

# വി ശ്വ ദീ പം

## കർമ്മകാണ്ഡം

(പുത്തൻകാവ് മാത്തൻതരകൻ)

### അപരാധിനി

XIII

പാററയുമീയലും പോലെ പിറവുണ്ടാ-
കററവാർകുന്തള തത്ര പാഴ്കേ
കൈരണ്ടുകൊണ്ടും മുഖം മറച്ചത്യന്തം
കണ്ണീരൊഴുകിത്തളർന്നു നിൽക്കേ
വാദികളായങ്ങു ചെന്നു നിറഞ്ഞൊരു
യൂദലക്ഷത്തിൻ പ്രതിനിധിയായ്
വേദാന്തസാര സമുദ്രം കടന്നോരു
വീരനെന്നോണം ചോദിക്കയായ്
"നീതിവിരുദ്ധമായ് പുരുഷസംസർഗ്ഗ-
പാതകം ചെയ്തുവള്ളീവധൂടി
കല്ലെറിഞ്ഞീവിധമുള്ള പെണ്ണുങ്ങളെ-
കൊല്ലണമെന്നത്രേ മോശ ചൊൽവൂ.
ഈ വ്യഭിചാരിണിയോടെന്തുചെയ്യണം
ദിവ്യമഹാഗുരോ ഞങ്ങളിപ്പോൾ"
തീയുദ്വമിക്കുന്ന കാകോളമുള്ളിലും
പീയൂഷം വാക്കിലും ചേർത്തുകൊണ്ടും
സുന്ദരശീതള ചന്ദ്രിക തോൽക്കുന്ന
മന്ദസ്മിതത്താൽ മുഖം തെളിച്ചും
ക്രൂരവിചാരഭുജംഗമപാളിക
ക്രുത്തരംഗളുണ്ടാകും ക്രൂരിരുട്ടാൽ
മാനവരാരുമറിയാതെ സന്തതം
മാനസഗഹ്വരം പൂരിപ്പിച്ചും
ലോകസമക്ഷം വിശുദ്ധരായ് ജീവിത
നൗക തുഴഞ്ഞു കളിച്ചുവാണ
യൂദപ്രമാണികൾ ചോദിച്ച ചോദ്യത്തി-
നുത്തരം നൽകാൻ കടമപ്പെട്ടോൻ
"കുട്ടിനിയല്ല മൽപ്രാണേശ്വരിയാണീ
ക്കുട്ടികുരംഗവിലോലനേത്ര
മാറുവിൻ ദുഷ്ടരേ നിങ്ങളാരെന്റെ
ഭാര്യയേക്കൺകൾ തുറന്നു നോക്കാൻ"
നിർഭയമേവം പറഞ്ഞാനതാംഗി തൻ
ശോഭനമേനി തലോടിക്കൊണ്ടോൻ
മാനിനീമൗലി തൻ ചാരിത്ര്യചോരനായ്
മാനമോടെങ്ങോ മറഞ്ഞുവാണു.

XIV

നിന്ദിതന്മാരേപ്പുകഴ്ത്തിപ്പുലർത്തിയും
വന്ദനീയന്മാരിൽ നിന്ദയാർന്നും
വേശ്യമാരെക്കൊണ്ടു പാദം കഴുകിച്ചും
വേശ്മങ്ങൾതോറും കടന്നുചെന്ന്
പാപികളോടൊന്നിച്ചൂണു നടത്തിയും
പണ്ടത്തെച്ചട്ടങ്ങളോടെതിർത്തും
മത്സ്യം പിടിച്ചു നടക്കുന്ന മർത്ത്യരെ
വാത്സല്യശിഷ്യരായ് സ്വീകരിച്ചും
നാടെങ്ങും ചുററി നടപ്പോനിന്നെമ്മട്ടി-
പ്പേടമാൻകണ്ണിയിൽക്കാണ്മൂ ദോഷം
ഇന്നിവനീപ്പുത്തുവേശ്യയാൽ തിന്മക-
ളൊന്നുമേ കാണാതിരുന്നുപോയാൽ
ന്യായപ്രമാണമെതിർക്കുന്ന ധിക്കാരി
യായെന്നു നിസ്സർക്കും നിശ്ചയിക്കാം
നിർദ്ദയം കല്ലെറിഞ്ഞീടാത്ത തന്വിയെ
നിസ്വനിവൻ ദൂരെക്കൈവെടിഞ്ഞാൽ
കാരുണ്യംകൊണ്ടിവൻ കൈവശമാക്കിയ
പുരുഷരെല്ലാം വിരോധമേന്തും
ഇമ്മട്ടനവധി നീചവിചാരങ്ങൾ-
ക്കക്കഹാ നീചരധീനരായി.
വിശപം പിടിച്ചങ്ങടക്കിയ ഭാവത്തി-
ലാശ്വസ്തരായ്ത്തമ്മിൽ നോക്കിനിന്നാർ.

---

ന്റെ ആത്മാവിനെ മുൻനിർത്തിയും ക്രിസ്തു അംഗീകരിക്കുന്ന മാർഗ്ഗങ്ങളെ മാത്രം അവലംബിച്ചും ആയിരിക്കണം നമ്മുടെ പോരാട്ടം. വേറൊരുവിധത്തിൽ പറഞ്ഞാൽ, ദൈവത്തിന്റെ രാജ്യവും അവന്റെ നീതിയും മുൻനിർത്തിയായിരിക്കണം നാം ഓരോ ചുവടും വയ്ക്കുന്നത്. ഐകമത്യത്തിനുള്ള ഏകമാർഗ്ഗം ഇതാണ്.

ആർക്കെല്ലാം എന്തെല്ലാം നാശം സംഭവിച്ചാലും നാം പിടിച്ചിടം ജയിക്കണം; നമുക്ക് പ്രഥമസ്ഥാനം ലഭിക്കണം, അല്ലെങ്കിൽ മററുള്ളവരേക്കാൾ [illegible]ശസ്സി സമ്പാദിക്കണം—ഇതാണ് [illegible]ാധാരണ നമ്മെ ഭരിക്കുന്ന ചിന്താഗതി. ആ വഴിക്കു പോയാൽ ഐകമത്യം അസാദ്ധ്യമാണ്. ദൈവത്തിന്റെ രാജ്യവും നീതിയും പ്രബലപ്പെട്ടാൽമതിയെന്നുള്ള വിനീതമനോഭാവം സ്വീകരിക്കാതെ മററുള്ളവരിലുള്ള നന്മയെ കാണുവാനോ മററുള്ളവരുടെ ഗുണവും കൂടി ലാക്കാക്കി പ്രവൃത്തിക്കുവാനോ നമുക്കു കഴിയുന്നതല്ല. അതുകൊണ്ട് അപ്പോസ്തോലൻ ഐകമത്യത്തിലേക്കു നമ്മെ ആഹ്വാനം ചെയ്യുമ്പോൾ യഥാർത്ഥത്തിൽ ക്രിസ്തുവിന്റെ താഴ്മ ധരിക്കുവാനാണ് നമ്മെ ഉൽബോധിപ്പിക്കുന്നത്. ആ താഴ്മയുടെ ഒരു വശംമാത്രമാണ് പ്രതിപക്ഷബഹുമാനവും കരുണയും പരോപകാരവുമെല്ലാം. നമുക്കു സ്വാഭാവികമായ അഹംഭാവത്തേയും സ്വാർത്ഥതയേയും ഹനിച്ച് ആ സ്ഥാനത്തു താഴ്മയും സ്നേഹവും ഐകമത്യവും സംജാതമാകുവാൻ പരിശുദ്ധാത്മാവായ ദൈവം നമ്മുടെ ഓരോരുത്തരുടെയും ഹൃദയത്തിൽ പ്രവർത്തിക്കട്ടെ.

—o—

### തിരുമേനിയുടെ സന്ദർശനം

15–6–53, വിശാഖപട്ടണം:—ഒരു രാവും പകലും സഞ്ചരിച്ചും വീതി കൂടിയ കൃഷ്ണാ, ഗോദാവരി എന്നീ നദികൾ കടന്നും ഞങ്ങൾ വാൾട്ടയറിൽ എത്തിയപ്പോൾ പഴയ സ്നേഹിതന്മാരായ കുരുടാമണ്ണിൽ വറുഗീസ്, പുതിയോട്ടു മാത്യു, തുമ്പമൺ ടി. സി. ചെറിയാൻ മുതൽപേർ തീവണ്ടിസ്റ്റേഷനിൽ വന്നു ഞങ്ങളെ സ്വീകരിച്ചു. ഞായറാഴ്ച കുർബാന കഴിഞ്ഞ് നമ്മുടെ ചില കുടുംബങ്ങൾ സന്ദർശിച്ചു. ഇന്നു തുറമുഖത്തു പോയി ഒരു കപ്പൽ കയറി കാണുകയും ഇവിടത്തെ വലിയ ആശുപത്രികളിൽ ജോലിയുള്ള സുറിയാനിക്കാരെ സന്ദർശിക്കയും ചെയ്യുന്നു. വ്യാഴാഴ്ച ഞങ്ങൾ കാറഗ്പൂരുകൂടി ബീഹാറിൽ ജാംഷഡ്പൂരിലേക്ക് പോകും.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. 1. രാജാ. 19. 5—8.

ദൈവം എപ്പോഴും ഒരുപോലെ നമ്മെ സ്നേഹിക്കുന്നു. നാമെല്ലാവരും അംഗീകരിക്കുന്ന ഒരു പ്രമാണമാണിതെങ്കിലും ക്ലേശങ്ങളും പ്രയാസങ്ങളും തരണം ചെയ്യേണ്ടിവരുന്ന അവസരങ്ങളിൽ അതൊക്കെ നാം മറന്നുപോയെന്നു വരാം. പത്രോസിന്റെ കൂടെ മറുരൂപമലയിലായിരിക്കുമ്പോൾ ദൈവത്തിന്റെ സ്നേഹത്തിൽ വിശ്വസിക്കുവാൻ പ്രയാസമില്ല. എന്നാൽ അദ്ദേഹത്തെപോലെ നാമും ആണയിട്ട് ദൈവത്തെ നിഷേധിക്കുമ്പോഴും താൻ നമ്മെ സ്നേഹിക്കുന്നു എന്ന് എങ്ങിനെ വിശ്വസിക്കും. ദൈവത്തിന്റെ സ്നേഹം അചഞ്ചലമാണെന്നു വിശ്വസിക്കുവാൻ നാം പഠിക്കേണ്ടിയിരിക്കുന്നു. പ്രത്യേകിച്ചു ദൈവേഷ്ടം വിസ്മരിച്ചു നാം പോയ അവസരത്തിൽ നമ്മോടുള്ള തന്റെ ആർദ്രത കൂടുതലായി പ്രകടിപ്പിക്കുമെന്നു നാമെങ്ങിനെ വിശ്വസിക്കും. അതല്ലേ ഏലിയാവിനോടുള്ള പെരുമാററത്തിൽ നാം കാണുന്നതു്. ദൈവം തന്റെ ദൂതനെ അയച്ച് ഭക്ഷിക്കുവാൻ പ്രത്യേകം അടയും പാനം ചെയ്യുവാൻ വെള്ളവും നൽകുന്നു. കാട്ടുകയറിപ്പോയ ആട്ടിൻകുട്ടിയെ അന്വേഷിച്ചു പിടിച്ച് തോളിൽ വഹിച്ചുകൊണ്ടു വരുന്ന ഇടയന്റെ സ്നേഹമല്ലേ നാമിവിടെ കാണുന്നതു്.

ചൊവ്വാ. 1. രാജാ: 19. 7—9.

“എഴുന്നേററു തിന്നുക. നിനക്കു ദൂരയാത്ര ചെയ്‌വാനുണ്ടല്ലോ.” ഏലിയാവിന്നു തരണം ചെയ്യേണ്ടിയിരുന്ന ദീർഘയാത്രയെ പ്രതി ദൈവം ഇത്രമാത്രം കരുതൽ ചെയ്തിരിക്കുന്നതു തീർച്ചയായും അത്ഭുതമല്ലേ. കർത്തവ്യമവഗണിച്ച് സ്വന്ത അഭീഷ്ടമനുസരിച്ച് ഓടിപ്പോയ ഒരുവനെ ഇത്രമാത്രം ദൈവം കരുതുകയെന്നോ? ഏലിയാ ഇനിയും ഓടിപ്പോകുവാൻ ദൈവം അനുവദിക്കുന്നതല്ലാതെ അവനെ തടയുന്നില്ല. നിനക്കു ദൂരയാത്ര ചെയ്‌വാനുണ്ടല്ലോ എന്നാണു പറഞ്ഞിരിക്കുന്നതു്. ദൈവേഷ്ടം വിസ്മരിച്ച് ജീവിതം നയിക്കുന്ന ഓരോ മനുഷ്യനും ദൈവത്തിന്റെ ഈ സ്നേഹമോർത്തിട്ടെങ്കിലും തങ്കലേക്കു തിരിയട്ടെ. സമയമാകുന്ന മണൽപരപ്പിൽ കൂടെ യാത്രചെയ്യുന്ന ഓരോ മനുഷ്യനും ദൈവം തന്റെ പേർക്കു വേണ്ടി അത്ഭുതകരമായ വിധത്തിൽ കരുതുന്നതിനെപ്പററി നന്ദിപൂർവ്വം സ്മരിക്കട്ടെ. എന്നു തന്നെയല്ല സ്വർഗ്ഗീയമായ മേശയിൽ നിന്നു ഭക്ഷിക്കുവാനും അങ്ങിനെ ആവശ്യമായ ശക്തി സംഭരിക്കുവാനും പഠിക്കട്ടെ. ആ മേശയിൽ നിന്നു ഭക്ഷിക്കുന്നതിലുള്ള വൈമുഖ്യമല്ലേ ക്രിസ്തീയ ജീവിതത്തിലെ ഒരു വലിയ പരാജയകാരണം.

ബുധൻ, 1. രാജാ. 19. 9—10.

ഭക്ഷണം കഴിച്ചു ക്ഷീണം തീർത്ത് ഏലിയാവ് നാല്പതു ദിവസം യാത്രചെയ്ത് ഹോറേബിൽ എത്തി. അവിടെ ഏതോ ഒരു ഗുഹയിൽ പ്രവേശിച്ചു രാപാർത്തു. അപ്പോൾ ശാസനാരൂപത്തിലുള്ള ദൈവിക വചനങ്ങളാണ് അവൻ ശ്രവിച്ചതു്. ഏലിയാ ചോദ്യത്തിനു വ്യക്തമായ മറുപടി പറയാതെ ഒഴിഞ്ഞുമാറുന്ന ഭാവമാണു നാമവിടെ കാണുന്നതു്. തന്റെ തെററു സമ്മതിക്കാതെ ദൈവത്തിനു വേണ്ടി അവൻ എത്രമാത്രം ശുഷ്കാന്തിപ്പെട്ടു എന്നു വിശദീകരിക്കുകയാണു ചെയ്തതു്. അവൻ പറഞ്ഞതു സത്യം തന്നെ ആയിരുന്നു എങ്കിലും ചോദ്യത്തിനുത്തരമതുകൊണ്ടായില്ല. നാടകശാലകളിലും അധർമ്മികളുമായുള്ള സുഹൃൽബന്ധങ്ങളിലും മദ്യശാലകളിലും ആദ്യമാദ്യം പോകുന്ന പലരും ഏലിയാവിന്റെ മറുപടിക്കു തുല്യമായ പ്രത്യുത്തരമായിരിക്കും നൽകുന്നതു്. വിപുലമായ കഴിവുകളുള്ള അനേക മനുഷ്യർ അവയൊന്നും ദൈവതിരുനാമ മഹത്വത്തിനുപയോഗിക്കാതെ നിരുപയോഗമാക്കുകയായിരിക്കും ചെയ്യുന്നതു്. അവരോടെല്ലാം ദൈവം ഇതേചോദ്യം തന്നെ ചോദിക്കുന്നു. “ഇവിടെ നീ എന്തു ചെയ്യുന്നു.” ആ ചോദ്യം കേട്ട് സ്വന്ത ഗൃഹകളപേക്ഷിച്ച് ആർ പുറപ്പെടും.

വ്യാഴം. 1. രാജാ: 19. 11—14.

ഏലിയാ കണ്ട ആ ദർശനത്തിന്റെ അർത്ഥമെന്തായിരിക്കാം. ഭയങ്കരമായ കൊടുങ്കാററും ഭൂകമ്പവും അഗ്നിയും, അവസാനം ഒരു മൃദുസ്വരവും. ദൈവത്തെ വിസ്മരിച്ചു ജീവിക്കുന്ന ഇസ്രായേൽ ജനത്തെ തങ്കലേക്കു തിരിക്കുവാൻ അത്ഭുതങ്ങളും അടയാളങ്ങളും ദൈവം പ്രവർത്തിച്ചു കാണുവാൻ ആഗ്രഹിച്ച ഏലിയാവിനെ, “ദൈവം പ്രവർത്തിക്കുന്നതു് ആ വിധമല്ല; എന്നാലോ ശാന്തമായും പരദൃഷ്ടിക്കു വിഷയമാകാതെയും പ്രവർത്തിക്കുന്നു” എന്നു പഠിപ്പിക്കുവാൻ ഉപയോഗിച്ച ഒരു ദർശനമല്ലയോ ഇതു്. മതപരമായ ഉണർവ്വും, തീക്ഷ്ണതയും ഉണ്ടായി കാണുവാനായി ഉജ്ജ്വല പ്രസംഗികരെ ആരായുകയും വിപുലമായ പബ്ളിസിററിക്കുവേണ്ടി ശ്രമിക്കുകയും ചെയ്യുന്നവർ ദൈവം ഏതുവിധം പ്രവർത്തിക്കുന്നു എന്നു ചിന്തിക്കട്ടെ. മശിഹായിക്കു വേണ്ടി കാത്തിരുന്ന യഹൂദന്മാർക്ക് തച്ചനായ യൗസേഫിന്റെ പുത്രനെ ചുങ്കക്കാരനോടും പാപിയോടും കൂടി ഭക്ഷണം കഴിക്കുന്ന മനുഷ്യപുത്രനെ, ക്രൂശുമരണത്തിൽ കൂടി മനുഷ്യജാതിയെ രക്ഷിച്ച രക്ഷകനെ വിശ്വസിക്കുവാൻ കഴിഞ്ഞില്ല. ദൈവത്തിന്റെ വഴിയും മനുഷ്യന്റെ വഴിയും ഭിന്നരീതിയിൽ പോകുന്നു.

വെള്ളി. 1. രാജാ: 19. 15—17.

ഒരു പാപം ഈ ലോകജീവിതത്തെ സംബന്ധിച്ചിടത്തോളം, നമ്മുടെ പ്രയോജനത്തെ നഷ്ടപ്പെടുത്തിയേക്കാമെന്നുള്ളതു സങ്കടകരമായ ഒരു യഥാർത്ഥമാണു്. മോശയുടെ അനുഭവം നമ്മുടെ സ്മരണയിൽ ഉണ്ടായിരിക്കുമല്ലോ. ഒരു അനുസരണക്കേടു നിമിത്തം കനാനിൽ പ്രവേശിക്കുവാനുള്ള സൗഭാഗ്യം അവൻ നഷ്ടപ്പെടുത്തി. ഏലിയാവും തന്റെ ഒരു അനുസരണക്കേടു നിമിത്തം പിന്നീടു പൂർവ്വസ്ഥാനത്തു പ്രതിഷ്ഠിക്കപ്പെടുന്നില്ല. അവൻ ചെയ്തുകൊണ്ടിരുന്ന ജോലി തുടർന്നുകൊണ്ടു പോകുന്നതിന് മററു മൂന്നു പേരെ അഭിഷേകം ചെയ്യുവാൻ നിയോഗിതനാകുക മാത്രമാണു ചെയ്തതു്. ബാൽ ആരാധനയിൽ നിന്നു സ്വജനത്തെ പിൻതിരിക്കുവാനുള്ള മഹത്തായ അവകാശം അവനു നഷ്ടപ്പെട്ടു. അവന്റെ ജോലി മററുള്ളവർ ചെയ്യുവാനും അവന്റെ സ്ഥാനത്തു മറെറാരുവൻ പ്രവചിക്കുവാനും നിയോഗിതരായി. മുന്തിരിയുടെ ഉപമയിൽക്കൂടെ കർത്താവ് ഈ യാഥാർത്ഥ്യം പ്രഖ്യാപിക്കുന്നുണ്ടു്. എന്നിൽ ഫലം കായിക്കാത്ത എല്ലാ ശിഖരവും അവൻ മുറിച്ചു കളയും എന്നിപ്രകാരം കർത്താവ് പറയുന്നുണ്ടല്ലോ. ശത്രുവിന്റെ കണ്ണിയിൽ പെട്ടിട്ട് നമ്മുടെ പ്രയോജനികത്വം നഷ്ടപ്പെടാതിരിക്കുവാൻ നാമെത്ര അധികം സൂക്ഷിക്കേണ്ടിയിരിക്കുന്നു.

ശനി. 1. രാജാ. 19. 18.

ബാലിനു മുട്ടുമടക്കാത്തവരായി ദൈവത്തിനറിയപ്പെട്ടിട്ടുള്ള ഏഴായിരം പേർ ശേഷിച്ചിട്ടുണ്ട് എന്നതു സന്തോഷകരമായ ഒരു വാർത്തയാണു്. നാം

(4-ാം പേജിൽ നിന്നും തുടർച്ച)

ർച്ച മുരടിച്ച അസ്വാഭാവികമായ ഒരു രൂപവൈകൃതം മാത്രമായിരുന്നു. മനുഷ്യസമുദായത്തിന്റെ അഭിപ്രായഗതികളും ഇതുപോലെ മരച്ചെരിപ്പുകൾക്കുള്ളിൽ അമർത്തിവച്ചു സൂക്ഷിച്ചാൽ ഫലവും അതുപോലെ മാത്രമെ ഇരിക്കുകയുള്ളു. ലോകമെങ്ങും ക്രിസ്തുസഭ പൊതുവെ അംഗീകരിക്കുന്ന കാതലായ വിശ്വാസതത്വങ്ങൾക്കു വിരുദ്ധമല്ലാത്തവിധത്തിലുള്ള അഭിപ്രായവൈവിധ്യങ്ങളെ സുഗമമായി ഉൾക്കൊള്ളത്തക്ക രംഗവിശാലത ആരോഗ്യത്തിന്റെയും വളർച്ചയുടെയും ലക്ഷണമായി കണക്കാക്കാവുന്നതാണെന്നാണ് എന്റെ വിനീതമായ അഭിപ്രായം. ഉദാഹരണമായി ദൈവത്തിന്റെ ത്രിത്വം, മശിഹാ തമ്പുരാന്റെ പൂർണ്ണദൈവത്വം, പൂർണ്ണമനുഷ്യത്വം, മനുഷ്യാവതാരം, കുരിശുമരണം, ഉയിർത്തെഴുന്നേല്പ്, ഇവ മുഖേന മനുഷ്യവർഗ്ഗത്തിനു ലഭിക്കുന്ന പാപമോചനവും രക്ഷയും, ഇവയൊക്കെ സർവ ക്രിസ്ത്യാനികളും വിശ്വസിക്കുന്ന മൌലിക തത്വങ്ങളാണല്ലൊ. അധിഷ്ഠാനപ്രാധാന്യമർഹിക്കുന്ന പ്രസ്തുത വിശ്വാസങ്ങൾക്കു വിലോപം നേരിടാത്ത പരിധിയിൽ, താരതമ്യേന പ്രാധാന്യം കുറഞ്ഞ വിഷയങ്ങളെ സംബന്ധിച്ചുള്ള ഭിന്നവീക്ഷണകോടികൾ തമ്മിൽ സംഘട്ടനമത്സരങ്ങൾ കൂടാതെ തന്നെ, സൌഹാർദ്ദപൂർവം, പരസ്പര സഹിഷ്ണുതയോടെ കഴിഞ്ഞുകൂടത്തക്ക ഒരു പുതിയ വിശാല വ്യവസ്ഥിതിയുടെ പാരമ്പര്യം സൃഷ്ടിക്കുക എന്ന മഹനീയ പദവിയിലേക്കു കാൽവച്ചു കയറാനുള്ള വളർച്ച ഇന്നു മാർത്തോമ്മാ സമുദായത്തിനു സിദ്ധിച്ചിട്ടുണ്ടെന്നാണെന്റെ ദൃഢവിശ്വാസം.

കാതലായ വിശ്വാസതത്വങ്ങളൊഴികെയുള്ള മററനേക വിഷയങ്ങളെപ്പററി ക്രൈസ്തവസഭയിൽ ഭിന്നാഭിപ്രായ മേഖലകൾ ഉത്ഭവിക്കാവുന്നതാണെന്നുള്ളതിനു എത്രയോ ഉദാഹരണങ്ങളുണ്ട്. കൂദാശകൾ മേല്പട്ടത്വത്തിന്റെ കൈവെപ്പ്, പാരമ്പര്യം ഇത്യാദി കാര്യങ്ങളിൽ അടിയുറച്ച വിശ്വാസം പുലർത്തിപ്പോരുന്ന ക്രിസ്തുസഭാവിഭാഗങ്ങളും അവയ്ക്കു വലിയ വില കല്പിക്കാത്ത ചില സഭാവിഭാഗങ്ങളുമുണ്ടല്ലോ. ക്രിസ്തുമതം ലോകത്തിനു പ്രദാനം ചെയ്തിട്ടുള്ള ഏററവും വിലയേറിയ ചില നേട്ടങ്ങൾ—സംഭാവനകൾ—ഇരുകൂട്ടരിൽനിന്നു അതായതു്, പൌരോഹിത്യ ഭരണവ്യവസ്ഥിതിയിൽ വിശ്വസിക്കുന്ന എപ്പിസ്കോപ്പൽസഭകളിൽനിന്നും അങ്ങനെ അല്ലാത്ത സഭാവിഭാഗങ്ങളിൽനിന്നും, ധാരാളം ഉണ്ടായിട്ടുണ്ട്. മനുഷ്യസേവനത്തിനു വേണ്ടി ജീവിതാർപ്പണം ചെയ്തിട്ടുള്ള ഉൽകൃഷ്ടാശയന്മാരായ മഹാശയന്മാരും മഹാസിദ്ധന്മാരും ഇരുകൂട്ടരിൽ നിന്നും ധാരാളം എഴുന്നേററിട്ടുണ്ട്.

അതിനാൽ ക്രിസ്തീയനന്മയുടെ അനേക വശങ്ങൾ കൂടിച്ചേർന്നു പരിപൂർത്തി പ്രാപിച്ചു പുരോഗമിക്കേണ്ട ക്രിസ്തുസഭയിൽ ഏതെങ്കിലും ചില ചിന്താഗതികളുടെ ഒരു വശം മാത്രം കണ്ടുകൊണ്ടും, അവയിൽ മാത്രം പിടിച്ചുതൂങ്ങി ബാക്കിയുള്ള ചിന്താഗതികളെല്ലാം പാടേ നിഷിദ്ധവും പരിവർജ്ജ്യവും പാപകരവുമാണെന്നു ആരെങ്കിലും പിടിവാദം ചെയ്യുന്നപക്ഷം അതു വിശാലവീക്ഷണത്തിന്റെ അഭാവംകൊണ്ടും സങ്കുചിത മനഃസ്ഥിതിയിൽനിന്നു ഉടലെടുക്കുന്ന അഭിപ്രായദുശ്ശാഠ്യംകൊണ്ടും ചിന്താസംസ്കാര പരിപക്വതയുടെ കുറവുകൊണ്ടുമായിരിക്കാനേ വഴിയുള്ളു. ഒരുദാഹരണം പറയാം. ക്രൈസ്തവലോകചരിത്രത്തിൽ ഉണ്ടായിട്ടുള്ള അഗാധ ബുദ്ധിമാന്മാരിൽ തലയെടുത്തുനില്ക്കുന്ന ഒരു എവറസ്റ്റാണ് സെന്റ് ഓഗസ്റ്റിൻ എന്നുള്ളതു് സർവലോകസമ്മതമാണ്. ഏതാണ്ട്, അതിമാനുഷമെന്നു പറയപ്പെടാവുന്ന ബുദ്ധിശക്തിയുടെ പാരമ്യത്തിലും ജീവിതവിശുദ്ധിയിലും വേദശാസ്ത്ര പാണ്ഡിത്യത്തിലും ആ പുണ്യവാനെ സമീപിക്കുവാൻ സാധിച്ചിട്ടുള്ള ഭക്തന്മാർ വേറെ അധികമുണ്ടായിട്ടില്ലെന്നുള്ളതു നിർവ്വിവാദമാണ്. ക്രിസ്തുമത തത്വങ്ങളെപ്പററി അദ്ദേഹം ദീർഘകാലം ധ്യാനപൂർവ്വം നടത്തിയിട്ടുള്ള അഗാധ പഠനങ്ങളെയും സ്വാനുഭവങ്ങളെയും ആത്മീയ വിചിന്തനങ്ങളെയും അടിസ്ഥാനപ്പെടുത്തി സമർത്ഥിച്ചിട്ടുള്ള സിദ്ധാന്തങ്ങളിൽ തൊണ്ണൂറു ശതമാനവും ഇന്നു ക്രൈസ്തവ

---

നമ്മുടെ ചുററുപാടുകളിൽ നോക്കുമ്പോൾ ദൃശ്യമാകുന്ന നിരീശ്വരത്വം മൂലം നിരാശയ്ക്കു വിധേയരാകുന്നുണ്ടാവാം. എന്നാൽ നമ്മുടെ ദൃഷ്ടിയിൽ പെടാത്തവരായി വിശ്വസ്തരായ അനേകായിരങ്ങൾ ദൈവദൃഷ്ടിയിൽ കാണപ്പെടുന്നുണ്ട്. അരിമത്തിയാക്കാരൻ യോസഫ് ഭക്തനായ ഒരു വിശ്വാസിയാണെന്നു ആരറിഞ്ഞു. നിക്കോദിമൂസും അങ്ങിനെ തന്നെ. നിങ്ങളും ആ ഒരു നിലയിൽ മാത്രമാണ് ഇപ്പോൾ കഴിയുന്നതെങ്കിൽ ആ നില തുടർന്നുകളയാമെന്നു വിചാരിക്കരുതു്. അപകടസമ്പൂർണ്ണമായ ഒരു നിലയാണതു്. ദൈവത്തിന്റെ ജോലി തുടർന്നുകൊണ്ടു പോകുന്നതിനു നിങ്ങൾക്കു ചെയ്യാവുന്ന സംഭാവന അത്രയും കുറഞ്ഞുപോകുന്നു. വിഗ്രഹാരാധനയ്ക്കും പാപത്തിനുമെതിരായുള്ള തന്റെ ശബ്ദം മാത്രമാണ് ഏലിയാവിന്റെ ദൃഷ്ടിയിൽ പതിഞ്ഞിരുന്നതു്. എന്നാൽ ആ ഏഴായിരം പേരിൽ പലർക്കും പ്രവാചകന്റെ ജീവിതം പല പ്രകാരത്തിൽ പ്രചോദനം നൽകിയിരിക്കണം. കടൽതീരത്തുള്ള വിളക്കുമരം സൂക്ഷിപ്പുകാർ ആ വിളക്കു മൂലം അന്ധകാരത്തിൽ കൂടെ യാത്ര ചെയ്യുന്ന എത്ര എത്ര കപ്പലുകൾ നീതരാകുന്നുണ്ടെന്നു അറിയുന്നില്ലല്ലോ.

ലോകത്തിൽപ്പെട്ട സകല വിഭാഗക്കാരും മാത്രമല്ല, ക്രിസ്ത്യേതരന്മാർപോലും ക്രിസ്തുമതത്തിന്റെ അനിഷേധ്യങ്ങളായ അടിസ്ഥാനതത്വങ്ങളായി അംഗീകരിച്ച് ആദരിച്ചുപോരുന്നവയാണ്. ക്രൈസ്തവസഭയുടെ സൃഷ്ടിപരമായ—അനുഭവചിന്താത്മകമായ—വളർച്ചയ്ക്ക് അദ്ദേഹത്തെപ്പോലെ ഇത്രയധികം സഹായിച്ചിട്ടുള്ള വ്യക്തികൾ വേറെ അധികമില്ല. അങ്ങനെ സർവലോകസമ്മതനും, ഉത്തുംഗമേധാശാലിയുമായിരുന്ന അദ്ദേഹം, കൂദാശകളുടെ പരിപാവനത്വം, പട്ടത്വം, കൈവെയ്പിന്റെ പാരമ്പര്യം, സഭയുടെ ചട്ടക്കെട്ടുകൾ ആദിയായവയിൽ പരിപൂർണ്ണമായി വിശ്വസിച്ചു കീഴ്‌വഴങ്ങിപ്പോന്ന ഒരു വ്യക്തിയായിരുന്നു.

അദ്ദേഹം മാത്രമല്ല, മറ്റനേകമനേകം മഹാബുദ്ധിമാന്മാർ സഭാവ്യവസ്ഥിതിക്കു കീഴടങ്ങി ജീവിച്ചുപോന്നവരായി ഉണ്ടായിട്ടുണ്ട്. എന്നാൽ എപ്പിസ്കോപ്പസി എന്ന് ഇംഗ്ലീഷിൽ പറയപ്പെടുന്ന, മേൽപ്പട്ടക്കാരുടെ കീഴിലുള്ള ഈ ഭരണക്രമവും കൈവെയ്പും പാരമ്പര്യവുമൊക്കെ അർത്ഥമില്ലാത്തവയാണെന്നും ആവശ്യമില്ലാത്തവയാണെന്നും പറയുന്ന ചില ക്രൈസ്തവവിഭാഗക്കാരും ഇല്ലാതില്ല. ഞാൻ ഒരു വേദശാസ്ത്രജ്ഞനല്ല. എങ്കിലും ഒന്നെനിക്കറിയാം. ക്രിസ്തുസഭയുടെ ആരംഭകാലം മുതൽക്കേ അഭംഗമായി നിലനിന്നുപോരുന്ന ഒരു വ്യവസ്ഥിതിയാണ് എപ്പിസ്കോപ്പസി. ക്രിസ്തുവിനു പിമ്പു രണ്ടാം ശതാബ്ദത്തിൽ ജീവിച്ചിരുന്ന വിശുദ്ധ ഇഗ്നാത്യോസ് എന്ന പുണ്യവാന്റെ കാര്യം ഈയവസരത്തിൽ ഓർമ്മയിൽ വരുന്നു. അദ്ദേഹം അന്ത്യോഖ്യായിലെ ക്രിസ്തുസഭയുടെ മേലദ്ധ്യക്ഷനായിരുന്നു. അക്കാലത്തു റോമാചക്രവർത്തി അന്ത്യോഖ്യാ സന്ദർശിച്ചപ്പോൾ അവിടെ ആകസ്മികമായി ഒരു ഭൂകമ്പമുണ്ടായി. ഈ അശുഭസംഭവത്തിനു കാരണം ക്രിസ്ത്യാനികളാണെന്നു ക്രിസ്തുമതവിരോധികൾ പറഞ്ഞുപിടിപ്പിച്ചു. ക്രിസ്തുസഭയും ക്രിസ്ത്യാനികളും വളരെ പീഡാക്ലേശങ്ങൾ അനുഭവിച്ച ഒരു കാലഘട്ടമായിരുന്നല്ലോ അത്. അതിനാൽ ഭൂകമ്പമഹാപരാധത്തിനുള്ള ഉത്തരവാദിത്വവും അവർ തന്നെ വഹിക്കേണ്ടിവന്നു. ക്രിസ്ത്യാനികളുടെ തലവനായ സെന്റ് ഇഗ്നാത്യോസിനെ റോമാഭടന്മാർ റോമാ നഗരത്തിലേക്കു പിടിച്ചുകൊണ്ടുപോയി വധിക്കുകയാണുണ്ടായത്. റോമായിലേക്ക് ആ മരണയാത്രാമദ്ധ്യേ പരമഭക്തനായ ആ മഹാൻ എഴുതിയ ചില ലേഖനങ്ങളിൽ, എപ്പിസ്കോപ്പൽ ഭരണക്രമമാണ് ക്രിസ്തുസഭയുടെ അടിസ്ഥാനമെന്ന കാര്യം കാരണസഹിതം സമർത്ഥിച്ചിട്ടുണ്ട്. പിൽക്കാലത്തു കണ്ടുകിട്ടിയിട്ടുള്ള ആ കത്തുകൾ അദ്ദേഹം തന്നെ എഴുതിയവയാണെന്നു നിസ്സംശയം തെളിഞ്ഞിട്ടുമുണ്ട്. ക്രിസ്തുസഭയുടെ ആരംഭകാലം മുതൽക്കേ നിലനിന്നുപോരുന്നതും, സഭയുടെ നിലനിൽപ്പിന് അത്യന്താപേക്ഷിതമെന്നു പരിഗണിക്കപ്പെട്ടുവരുന്നതുമായ ഒരു ഭരണക്രമമാണ് എപ്പിസ്കോപ്പസി എന്നുള്ളത്. ചരിത്രയാഥാർത്ഥ്യത്തെ സംബന്ധിച്ചേടത്തോളം "സെന്റ് ഇഗ്നാത്യോസിന്റെ കത്തുകൾ" അതിപ്രാധാന്യമർഹിക്കുന്നവയാണെന്നുള്ളതിനു സംശയമില്ല. എപ്പിസ്കോപ്പൽ സഭകളും, ആ ഗണത്തിൽ പെടാത്ത മററു സഭകളും, ഇരുകൂട്ടരും, ക്രിസ്തുമതം ലോകത്തിനു നൽകിയിട്ടുള്ള ഏററവും മഹത്തരമായ സംഭാവനകളിൽ തുല്യപങ്കാളികളാണെന്നു ഞാൻ മുമ്പു പറഞ്ഞല്ലോ. ഉദാഹരണമായി അടിമക്കച്ചവടം നിറുത്തൽ ചെയ്തതും, ആധുനികലോകത്തിൽ ജനാധിപത്യത്തിന്റെ വളർച്ചയും,—ഇവ രണ്ടും—ക്രിസ്തുമതം ലോകത്തിനു നൽകിയിട്ടുള്ള രണ്ടു അമൂല്യസംഭാവനകളാണ്. അടിമക്കച്ചവടത്തിന്റെ നിഷ്ഠുരവശം ഞാൻ വിവരിക്കണമെന്നില്ലല്ലോ. അതു് എല്ലാ വിധത്തിലും അക്രൈസ്തവമായ ഒരു സാമൂഹ്യാപരാധമായിരുന്നു. എപ്പിസ്കോപ്പലല്ലാത്ത സഭകളിൽ പെട്ടവരാണതിൽ ത്യാഗപൂർവ്വം മുന്നിട്ടു പ്രവർത്തിച്ചതു് എന്നുള്ളതു് അനിഷേധ്യമായ ഒരു ചരിത്രസത്യമാണ്. മറെറാരു സംഗതിയാണ് ജനാധിപത്യത്തിന്റെ പരിപുഷ്ടി. ഈ ഭരണസമ്പ്രദായത്തിന്റെ വളർച്ചയിൽ ഇംഗ്ലണ്ട് മുതലായ രാജ്യങ്ങളിലെ പ്രോട്ടസ്റ്റന്റ് സഭക്കാർ സർവ്വപ്രധാനമായ ഒരു ഭാഗം വഹിച്ചിട്ടുണ്ട്. ലോകത്തെ ഹിററ്ലറിസം മുതലായ ക്രൈസ്തവേതര ശക്തികളിൽനിന്നു രക്ഷിക്കാനുള്ള പ്രധാന ചുമതല വഹിച്ചതു് ഇംഗ്ലണ്ടിലെയും അമേരിക്കയിലെയും ഭരണകൂടങ്ങളായിരുന്നു. ജനങ്ങളെ വ്യക്തികളായി കണക്കാക്കാതെ, രാഷ്ട്രീയ ശക്തികൂടത്തിന്റെയും വലിയ തോക്കുകളുടേയും തീററിപ്പണ്ടങ്ങളായി മാത്രം കരുതിയ ഹിററ്ലറുടെയും മുസ്സോളിനിയുടെയും നിർമ്മതസ്വേച്ഛാധിപത്യത്തെ അവർ കൊമ്പുകുത്തിച്ചു, ലോകത്തെ രക്ഷിച്ചു. ഇന്നും റഷ്യയിലെ നിർമ്മതശക്തിയെ തടഞ്ഞുനിർത്തിയിരിക്കുന്നതവരാണ്. ഇതിൽ നിന്നെല്ലാം ക്രിസ്തുമതത്തിന്റെ വളർച്ചയ്ക്ക് എപ്പിസ്കോപ്പൽ സഭകളും മററു സഭകളും ഒരുപോലെ സഹായിച്ചിട്ടുണ്ട് എന്നു കാണാവുന്നതാണ്. അതിനാൽ കാര്യങ്ങളുടെ ഒരു വശം മാത്രം, അതും വളരെ അപൂർണ്ണമായി, കാണുന്ന നാം, അതു മാത്രമേ ശരിയുള്ളൂ. മറെറാതൊക്കെ അബദ്ധമാണ്) പാപമാണ് എന്നൊക്കെ വിധികൽപ്പിക്കുന്നതു് ഏററവും സാഹസമായിരിക്കുമെന്നും, കാതലായ വിശ്വാസതത്വങ്ങൾക്കു കടകവിരുദ്ധമല്ലാത്ത അഭിപ്രായഗതികളെ അനുരഞ്ജിപ്പിച്ച് ഏകീഭാവത്തോടുകൂടെ മുന്നോട്ടുപോകുകയാണ് ഇന്നത്തെ പരിതസ്ഥിതികളിൽ ക്രൈസ്തവസഭകളുടെ കർത്തവ്യമെന്നു വ്യക്തമാക്കാൻ വേണ്ടി ഞാൻ ഇത്രയും പ്രസ്താവിച്ചു എന്നേയുള്ളൂ. പുറമെ പരസ്പരവിരുദ്ധങ്ങളെന്നു തോന്നിക്കാവുന്ന പല അഭിപ്രായഗതികളും ഏതു സഭയിലും കണ്ടേക്കാം. എന്നാൽ, അവയുടെ എല്ലാം അടിയിലൂടെ, കാതലായ വിശ്വാസതത്വങ്ങളിലുള്ള ഒരു ബന്ധവും ഏകീഭാവവും സ്ഥിതിചെയ്യുന്നുണ്ടെന്നുള്ള യാഥാർത്ഥ്യത്തെ അവലംബിച്ചു, സഭ

Licence No. 498 Dated 20-8-1946 Reg. M. 5286

# THE CHURCH WEEKLY

യിലുള്ള വിവിധഘടകങ്ങളെയും പക്ഷങ്ങളെയും തമ്മിൽ സംയോജിപ്പിച്ചു, വിശാലമായ ഒരു പൊതുവ്യക്തിത്വം സ്ഥാപിക്കുക എന്ന മഹനീയകർത്തവ്യനിർവഹണത്തിൽ മാർത്തോമ്മാസഭയ്ക്കു ശോഭനമായ ഒരു ഭാവിയുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു. കാലോചിതമായ പ്രബുദ്ധതയും സംസ്കാരവും കൈക്കൊണ്ടു മുന്നോട്ടുപോകുന്നതിൽ ആ സഭയുടെ വൈദികമേലദ്ധ്യക്ഷന്മാർ വൈഭവവും മനഃപ്രകാശവും പ്രകാശിപ്പിച്ചിട്ടുണ്ടു്. സഭാനേതൃത്വം വഹിച്ചിട്ടുള്ള ഓരോ മെത്രാപ്പോലീത്തായുടെയും കാലത്തു മാർത്തോമ്മാസമുദായം ഒന്നിനൊന്നു് അഭിവൃദ്ധിപ്രാപിച്ചുപോന്നിട്ടുള്ളതു സകലർക്കും അഭിമാനകരമാണു്. പ്രത്യേകിച്ചു കാലംചെയ്ത തീത്തൂസ് മാർത്തോമ്മാ, അബ്രഹാം മാർത്തോമ്മാ എന്നീ തിരുമേനിമാരോടും ഇപ്പോഴത്തെ മാർത്തോമ്മാ വലിയമെത്രാപ്പോലീത്താ തിരുമേനിയോടും ഡാക്ടർ മത്യൂസ് മാർ അത്താനാസ്യോസ് എപ്പിസ്കോപ്പാ തിരുമേനിയോടും വളരെ അടുത്ത ഹൃദയവേഴ്ചയിൽ കഴിഞ്ഞുകൂടുന്നതിനുള്ള ഭാഗ്യം എനിക്കു സിദ്ധിച്ചിട്ടുണ്ടു്. മാർത്തോമ്മാസമുദായത്തിലെ പല വൈദികശ്രേഷ്ഠന്മാരും എന്റെ ആപ്തമിത്രങ്ങളാണു്. ഇത്ര സംസ്കാരവും പ്രബുദ്ധതയും തികഞ്ഞ ഒരു വൈദികനേതൃത്വമുള്ള ഒരു സമുദായം ഉത്തരോത്തരം ഉയരാനല്ലാതെ ഒരിക്കലും അധോഗതിപ്രാപിക്കാനിടയില്ലെന്നുള്ള എന്റെ ശുഭപ്രതീക്ഷ ഞാനീയവസരത്തിൽ ഹൃദയംനിറഞ്ഞ ഭാവുകാശംസകളോടെ പ്രസ്താവിച്ചുകൊള്ളുന്നു.

മാർത്തോമ്മാസമുദായത്തിന്റെ വളർച്ചയിൽ പലതുകൊണ്ടും അതിപ്രാധാന്യമർഹിക്കുന്ന ഈ കോട്ടയത്തും പരിസരങ്ങളിലുമുള്ള ജനങ്ങൾ ഏകോപിച്ചു് പുതിയ എപ്പിസ്കോപ്പന്മാരായ തിരുമേനിമാരെ അനുമോദിക്കുന്നതിനു് ഇങ്ങനെയൊരു സമ്മേളനം കൂടിയതു് എല്ലാവിധത്തിലും സമുചിതമായിരിക്കുന്നു. മാർത്തോമ്മാസഭയുടെ ഉൽകൃഷ്ടാദർശങ്ങൾക്കും പാരമ്പര്യങ്ങൾക്കും അനുയോജ്യമായി സഭയുടെ ഭാവിഭാഗധേയങ്ങളെ നിയന്ത്രിക്കാൻ എല്ലാംകൊണ്ടും യോഗ്യന്മാരായ ഈ വിശിഷ്ടവ്യക്തികളുടെ മഹനീയസേവനവും നേതൃത്വവും മാർത്തോമ്മാസഭയ്ക്കു ലഭിച്ചിരിക്കുന്ന ഒരു മഹാഭാഗ്യമാണെന്നു ഞാൻ വിശ്വസിക്കുകയും, അതിൽ മാർത്തോമ്മാസഭയെ അനുമോദിക്കുകയും ചെയ്തുകൊള്ളുന്നു. വിശിഷ്യ, എപ്പിസ്കോപ്പൽസ്ഥാനത്തേക്കു കോട്ടയത്തുനിന്നും സർവഥാ അർഹനായ ഒരു വൈദികൻ അവരോധിക്കപ്പെട്ടിരിക്കുന്നതു കോട്ടയത്തെ സംബന്ധിച്ചിടത്തോളം ഒരു വിശേഷവിധിയാണല്ലോ. കോട്ടയത്തുള്ള മാർത്തോമ്മാസഭ വകയായ പള്ളികളുടെ ചുമതലവഹിക്കുന്ന ദിവ്യശ്രീമാന്മാരായ ഒലശ്ശേരിലച്ചൻ, സി. വി. ജോൺ അച്ചൻ, കെ. സി. ജോർജ്ജ് അച്ചൻ എന്നിവരെല്ലാം എനിക്കു സുപരിചിതരായ മാന്യമിത്രങ്ങളാണു്. ഇങ്ങനെ പലവിധത്തിൽ മാർത്തോമ്മാസഭയോടു പൊതുവേയും, അതിന്റെ കോട്ടയം ഇടവകകളോടു പ്രത്യേകമായുമുള്ള മൈത്രീബന്ധത്തിൽ കഴിയുന്ന എനിക്കു് ഇന്നത്തെ ഈ ചടങ്ങുകളിൽ സംബന്ധിക്കാനവസരം ലഭിച്ചതു് ഒരു പദവിയായും ബഹുമതിയായും ഞാൻ കരുതുന്നു. നിങ്ങളേവരോടും ഒരുമിച്ചു അഭിനവതിരുമേനിമാർക്കു് എന്റെ വിനീതമായ ഭാവുകാശംസകൾ ഞാൻ സവിനയം അർപ്പിച്ചുകൊണ്ടു വിരമിച്ചുകൊള്ളുന്നു.



Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam